# സൂക്തിഹാരം

---

കവിതിലകൻ

**ഒടുവിൽ ശങ്കരൻകുട്ടിമേനോൻ**



---

വി. വി. പ്രസിദ്ധീകരണശാല,
തിരുവനന്തപുരം.

---

# സൂക്തിഹാരം

---

കവിതിലകൻ

ഒടുവിൽ ശങ്കരൻകുട്ടിമേനോൻ




---

വി. വി. പ്രസിദ്ധീകരണശാല,
തിരുവനന്തപുരം.

---

# പ്രസ്താവന

കവിതിലകൻ ഒടുവിൽ ശങ്കരൻകുട്ടിമേനോൻ അവർകൾ കല്ക്കിപുരാണം, സ്കാന്ദപുരാണം, രാമായണമഞ്ജരി മുതലായ അനേകം ശ്രേഷ്ഠഗ്രന്ഥങ്ങളെക്കൊണ്ടു ഭാഷയെ അലങ്കരിച്ചിട്ടുള്ള ഒരു മഹാകവിയാണല്ലോ. അദ്ദേഹം ക്രൈസ്തവവേദഗ്രന്ഥങ്ങളെ ആസ്പദമാക്കി രചിച്ചിട്ടുള്ള ഒരു നൂതനകൃതിയാണ് സൂക്തിഹാരം. ഇതു സദാചാരപരമായ ഒരു കൃതിയാകയാൽ അക്ഷരാഭ്യാസമുള്ള ഏവർക്കും പ്രയോജനപ്പെടത്തക്കവണ്ണം അതിലളിതമായ ഭാഷയിലും വൃത്തങ്ങളിലുമാണു രചിച്ചിരിക്കുന്നതെന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമത്രെ. കവിതിലകൻ ശങ്കരൻകുട്ടിമേനോൻ അവർകളുടെ കവികലാർദ്രമായ മാനസതീർത്ഥം വേദസംഹിതകളിലെ ഓരോ ഗംഭീരപ്രകൃതിഖണ്ഡങ്ങൾക്കിടയിലൂടെ പ്രശാന്തനിർമ്മലമായി നിരർഗ്ഗളം പ്രവഹിക്കുമ്പോൾ അതിന്റെ ദർശനം എന്തൊരാനന്ദാനുഭവമാണ് ഉളവാക്കുന്നതെന്ന് ഇതിലെ ഓരോ അദ്ധ്യായവും വായനക്കാർക്ക് വിശദമാക്കിക്കൊടുക്കുന്നു. ഇതിൽ ആകെ പന്ത്രണ്ടദ്ധ്യായങ്ങളാണുള്ളത്. ഇവ ബഹുജനചിത്തങ്ങൾക്കു പോഷകങ്ങളായിത്തീരുമെന്നു പ്രത്യാശിക്കുന്നു.

പ്രസാധകന്മാർ

# വിഷയാനുക്രമണിക

# സൂക്തിഹാരം

## ഒന്നാമദ്ധ്യായം

### മംഗളാശംസ

(അനുഷ്ടുപ്പ് വൃത്തം)

സന്മാർഗ്ഗത്തിൽ ചരിച്ചാല
ജന്മം സഫലമായ് വരൂ;
സന്മനസ്സുകളായീടിൽ
നമ്മെദ്ദൈവം തുണയ്ക്കുമേ.

വ്യക്തമായ് തന്റെ കണ്ഠത്തിൽ
സൂക്തിഹാരം ധരിപ്പവൻ
യുക്തിമാധുര്യസംസ്പൃഷ്ട-
സൂക്തിമാനായ് ഭവിച്ചിടും.

ജാതിയും മതവും മററു-
ഭേദബുദ്ധികളൊന്നുമേ
യാതൊന്നുമിതിലില്ലെന്ന-
ല്ലേതവർക്കുമിതുത്തമം.

ബാലികാബാലകന്മാരീ-
മാലയെസ്സർവ്വകാലവും

മാലേശാതെ ധരിച്ചെന്നാ-
ലീലോകത്തിൽ സുഖംവരും.

കരുണാനിധിയാം ദൈവം
വരദാനൈകതത്പരൻ
ശരണാഗതലോകങ്ങൾ-
ക്കരുളും സുഖമെപ്പൊഴും.

## പിതൃശാസനം

(രഥോദ്ധത)

ശ്രദ്ധവച്ചു മമ ശാസനങ്ങളെ-
ബ്ബുദ്ധിയുള്ള മകനേ! ശ്രവിക്ക നീ
എന്നുമെൻ മൊഴിയെ വിസ്മരിച്ചിടാ-
തുന്നിവയ്ക്കുക മനസ്സിൽ നീ സദാ.

താതനാം മമ നിയോഗമൊന്നുമാ-
നേതിലും വലിയതെന്നചിന്തയാൽ
ആദരിച്ചതുവിധം നടക്കുവാൻ
നീ തുടങ്ങിടുക കൈതവംവിനാ.

ചിത്തവൃത്തികളിളക്കമെന്നിയേ
നിത്യവും സകലമെൻറ ശാസനം,
കാത്തുകൊൾവതിനുമാത്രമാക്കി നീ
പുത്ര! വാഴ്കിലതേറവും ശുഭം.

ദീർഘജീവിതവുമുൽപ്രമോദവും
സൌഖ്യവും ധരയിലേതുകാലവും
നീക്കമെന്നിയെ നിനക്കു ചേർക്കുവാൻ
തക്കതാണു മമ വാക്കു നന്ദന!

വ്യഗ്രഭാവമൊരുലേശമേററിടാ-
താഗ്രഹങ്ങളെ നിനക്കു സർവ്വദാ
സുഗ്രഹപ്പടി തരുന്നതാം മമാ-
നുഗ്രഹം സുദൃഢമെന്നോർക്ക നീ.

പുത്ര! നിന്നുടെ മനസ്സു സൽകൃപാ-
പാത്രമായ് വരികിലേററമുത്തമം
മാത്രപോലുമകളങ്കമാം ദയാ-
സത്തു നീ വെടിയുവാൻ ശ്രമിക്കൊലാ.

വേണ്ടമട്ടു കരുണാരസം സദാ
അന്തർഭാഗമതിൽ നീ ധരിക്കെടോ
ചിത്തമാകുമൊരു താളിയോലയിൽ
നിത്യമാമതിനെ നീ വരയ്ക്കണം.

ജീവകോടിയിലനല്പമാം കൃപാ-
ഭാവമിങ്ങിനെ നിനക്കുദിക്കുകിൽ
കൈവരും സുകൃതമെന്തു ചൊൽവു ഞാൻ
ദൈവസന്നിധിയിൽ മാന്യനായ്‌വരും;

അത്രയല്ല ഭുവി സർവ്വ മർത്ത്യരും
പുത്ര! നിന്നെ വളരെപ്പുകഴ്ത്തിടും

ചിത്രഭാനുവിനു തുല്യമായെഴും
ഗാത്രശോഭ തവ ജാതമാസ്സതു;

കീർത്തിയും സുദൃഢബുദ്ധിയും സുഖ-
സ്ഫൂർത്തിയും ജഗതി സംഭവിക്കുമേ
അർത്ഥരാശികളനേകധാ നിന-
ക്കൊത്തപോലെ വളരെ ബ്ഭവിച്ചിടും.

നിത്യനായ പരമേശനെ ബ്ഭവാൻ
കൃത്യമായ് ഹൃദി നിനയ്ക്ക സർവ്വദാ
ചിത്തവൃത്തികളശേഷമീശനിൽ
ചേർത്തുവാഴുകിൽ വരില്ല സങ്കടം.

വിശ്വസിച്ചു പദതാർ ഭജിക്കിലോ
ശാശ്വതം സുഖമണയ്ക്കുമീശ്വരൻ.
ഈശ്വരസ്മൃതി വെടിഞ്ഞു മിത്ഥ്യയായ്
വിശ്വസിക്കരുതു തന്റെ ബുദ്ധിയെ.

നീയഥംമതിയൊടൊത്തു കേമനെ-
ന്നായഹോ ഹൃദി നിനച്ചു സർവ്വവും
ചെയ്യുവാനിഹ തുടങ്ങിയെങ്കിലോ
ധീയശേഷവുമകന്ന മൂഢനാം.

ഭാവുകം തവ വരേണമെങ്കിലോ
ദൈവഭക്തിയൊടുകൂടവേ സദാ
ഭാവഭേദമിയലാതെ ഭക്തനായ്
മേവുകിൽ സകല സൌഖ്യവും വരും.

സർവ്വദാ മനസി ദൈവചിന്തപൂ-
ണ്ടുർവ്വിയിൽ തനയ! യെങ്ങുപോകിലും,
ദൈവമാവഴിനിനക്കു സർവ്വവും
കേവലം സരളമാക്കിവയ്ക്കുമേ.

ജ്ഞാനിയാണഹമനല്പനെന്നു നീ
മാനസേ തനയ! ചിന്തചെയ്യൊലാ.
സ്ഥാനഭേദമറിയാതെ മിത്ഥ്യയായ്
ഹീനബുദ്ധികളഹംകരിച്ചിടും.

നീ പരാത്മകമഹേശഭീതിയാൽ
പാപിയാകരുതു പുത്ര! ലേശവും
ശ്രീ പരം തവ വളർത്തുമീശനെ
സ്വാപഭാവമതിലും നിനയ്ക്കെടോ!

സാവധാനനിലവിട്ടു പുത്ര! നീ
ദൈവശിക്ഷയെ നിരാകരിക്കൊലാ.
ദൈവമെത്ര കടുശിക്ഷചെയ്കിലും
ഭാവുകത്തിനതു മുഖ്യഹേതുവാം.

ഉൾപ്രിയം പരമിയന്നു പുത്രനോ-
ടപ്രിയം ജനകനാചരിക്കിലും,
സുപ്രസന്നമുഖനായ്ഭവിച്ചിടാ-
തപ്രിയം ജനകനോടു ചെയ്യൊലാ.

മക്കളോടിഹ പിതാക്കളെന്നപോൽ
സൽകൃപാർദ്ര പരമേശ്വരൻ സദാ

ശിക്ഷനൽകകിലതും നിനക്കയേ!
രക്ഷയെന്നു കരുതിസ്സഹിക്കണം;

ഏതവന്നു പരമാത്ഥമായ സൽ-
ബോധമുള്ളിലുളവായ് വരുന്നതും
വാദമില്ലവനെ മാന്യനെന്നു ഞാൻ
മോദമാൻ പറയുന്നു നന്ദന!

സത്തിലുള്ളുണർവുവന്ന പൂരുഷൻ
മർത്ത്യനാ,ണിതരരൊക്കെ മൂഢരാം;
വിത്തലാഭമതിലും വിവേകസ-
മ്പത്തലാഭമധികം പ്രധാനമാം;

പൊന്നുവില്പതിലുമേററവും മഹ-
ത്തെന്നുതന്നെ പറയേണമായതും
മന്നിലാക്കമിതിനുള്ള മൂല്യമെ-
ന്തെന്നുചൊൽവതിനു സാദ്ധ്യമല്ലെടോ!

കൌതുകപ്രദപദാത്ഥമെന്നു നീ-
യേതിനെക്കരുതിടുന്നു നന്ദന!
വാദമില്ലതിലുമെത്രയോ മഹൽ-
സാധനം സുവിമലപ്രബോധമാം;

ജ്ഞാനവസ്തുവിനെഴുന്ന വാമമാം-
പാണിയിൽ ധനസുഖങ്ങൾ നില്പതേ
അന്യമാകിയ വലംകരത്തിലായ്
നിന്നിടുന്നു ബത ദീർഘജീവിതം.

ജ്ഞാനമേതവന നിഷ്ക്കളങ്കമായ്
മാനസത്തിലുളവായ് വരുന്നതും.
ധ്യാനതല്പരനവൻ സുരദ്രുമ-
സ്ഥാനമാന്നധികധന്യനായ്വരും.

ശക്രമുഖ്യസുരസഞ്ചയങ്ങളും
ചക്രവത്തിയുമവന്റ കീഴിലാം.
ആത്മമായവനൊടൊപ്പമാകുവാ-
നൊക്കകില്ലതുവിധം മഹാനവൻ.



## രണ്ടാമദ്ധ്യായം

### സ്വരക്ഷ

(കാകളി)

അല്ലയോ നന്ദന! നീ നിന്റെ ബന്ധുക്കൾ
ചൊല്ലുന്നതുംകേട്ടവക്കധീനത്തിലായ്
വല്ലതും ചെയ്യാൻ തുടങ്ങുന്നതാകിലോ
വില്ലങ്കമാസ്സതും സംശയമില്ലെടോ!
തന്നുടെ കാര്യങ്ങളൊന്നുമേ ചിന്തിയാ-
തന്യകാര്യങ്ങളിൽ കൈ കടത്തീടുകിൽ
നന്നായ്വരികയില്ലെന്നല്ല സങ്കടം
വന്നുചേന്നീടും ധരിക്കയേ നന്ദന!
അന്യരക്ഷയ്ക്കായ് പറയുന്ന വാക്കുകൾ
നിന്നുടെ രക്ഷയ്ക്കുതകുന്നതല്ലെടോ.

ന്നി നിൻെറ വാക്കാം കയറിനാൽ ബദ്ധനായ്
താനേ വലഞ്ഞീടുമില്ലൊരു സംശയം.
നിന്നുടെ രക്ഷയെച്ചിന്തിച്ചു ബന്ധുവിൻ
മുന്നിൽ പ്രവേശിച്ചു ചെയ്യുക വന്ദനം.
പിന്നെപ്പുലമട്ടപേക്ഷിച്ചുമായവൻ
തന്നിൽനിന്നും നീ വിമുക്തനായീടണം.
അന്യകാര്യാത്ഥമായ് ക്ലേശിച്ചിടും കാല-
മെന്തുമുറക്കം വരികയില്ലോർക്കെടോ!
കണ്ണുമടച്ചു കിടക്കുന്നതാകിലും
വന്നീടുകില്ല സുഖമായ നിദ്രയും
പക്ഷികളേയും മൃഗങ്ങളേയും ചെന്നു
ഭക്ഷണലോലുപനാകിയ വേടനും
പാട്ടിലാക്കുംവിധം ബന്ധുക്കൾ നിന്നെയും
പാട്ടിലാക്കീടുമേ വാക്കാം കയറിനാൽ.
പ്രാണരക്ഷാത്ഥം മൃഗപക്ഷിജാലങ്ങൾ
താനേ ശ്രമംചെയ്തു വ്യാധനിൽനിന്നഹോ
വിട്ടുപോരുംവിധം നീ നിൻെറ ബന്ധുവിൻ
പാട്ടിൽനിന്നും ക്ഷണം മോചിച്ചുകൊള്ളണം.
അല്ലയോ നന്ദന! നീ മടിവിട്ടുടൻ
ചെല്ലുകവേണമുറുമ്പിൻെറയന്തികേ.
ഉല്ലാസമുൾക്കൊണ്ടതുകൾ ചെയ്തീടുന്ന-
തെല്ലാം സമീക്ഷിക്കിൽ നീയുമുത്സാഹിയാം.
ആരുമുറുമ്പുകൾക്കില്ലൊരു രക്ഷക-
നാരുമേ ശിക്ഷിപ്പതിന്നുമില്ലോർക്കെടോ!
എങ്കിലുമായവ തെല്ലും മടിക്കാതെ
തൻകാര്യമെല്ലാം ശരിക്കു ചെയ്യുന്നതേ.

താനേ ശ്രമം ചെയ്തു ഭക്ഷണം നേടുന്നു,
വേനലാംകാലമുറുമ്പുകളൊക്കെയും
വർഷമാംകാലത്തുറുമ്പുകൾ ഭക്ഷണ-
സാരാഞ്ഞു ധാന്യങ്ങൾ ശേഖരിക്കുന്നിതു.
ആലസ്യഭാവമശേഷവുംകൂടാതെ
വേലചെയ്യുന്നു പിപീലികാസഞ്ചയം.
അതുപോലവേ നീയും മടിവിട്ടു
മായംവിനാചെയ്കിൽ നന്മയുണ്ടാകുമേ.
അല്ലാതുറങ്ങിക്കിടന്നും മടിപിടി-
ച്ചെല്ലാസമയവും ചുമ്മാതെപോക്കിയാൽ
കള്ളനെപ്പോലവേ ദാരിദ്ര്യവും വന്നു
വല്ലാതെ നിന്നെയും ബാധിക്കുമോക്കുക.
ആയുധപാണിയെപ്പോലവേ ബുദ്ധിമു-
ട്ടായിബ്ഭവിക്കും നിനക്കേതുകാലവും.
ദാരിദ്ര്യബാധയിൽനിന്നും വിമുക്തനായ്
സൈ്വരം നിനക്കു വസിക്കേണമെങ്കിലോ
തീരെ മടിയെന്ന ദുർഗ്ഗുണം കൈവിട്ടു
ധീരനായുത്സാഹമാർന്നു യത്നിക്കണം.
കാമാദികളാകമാറു ദോഷങ്ങളെ
മാമകപുത്ര! വെറുക്കുന്നിതീശ്വരൻ.
ആവിധമേഴുണ്ടു വസ്തുക്കൾ പിന്നെയും
ദൈവകോപത്തിനു പാത്രങ്ങളായവ.
ഒന്നതിൽ ഗർവ്വോടുകൂടിയ നേത്രങ്ങൾ,
നന്ദന! ഭോഷ്ക്കുപറയുന്ന ജിഹ്വയും,
മൂന്നാമതായതു ദുർമ്മന്ത്രണങ്ങളി-
ലത്യൂനകൌതുകം പൂണ്ട മനസ്സുതാൻ;

നിർദ്ദോഷമായിട്ടു രക്തം ചൊരിയുവാ-
നദ്യമിച്ചീടുന്ന കൈകൾ, പിന്നീടു കേൾ;
ദുഷ്ക്കർമ്മസാധനലാഭത്തിനായ്ക്കൊണ്ടു
ശീഘ്രമോടീടുന്ന രണ്ടു പാദങ്ങളും,
വിത്താഗ്രഹംകൊണ്ടു കാണാത്തതെങ്കിലും
മിത്ഥ്യയായ് സാക്ഷി കളവായ് കഥിപ്പവൻ,
പിന്നെസ്സഹോദരന്മാരെ സ്വവാക്കുകൊ-
ണ്ടന്യോന്യമേററം പിണക്കുന്ന പൂരുഷൻ,
ഇവയേഴിനേയും വെറുക്കുന്നിതീശ്വരൻ
നീയിതിലൊന്നും കുടുങ്ങാതിരിക്കണം.
താതനാകുന്ന ഞാൻ കല്പിച്ചിടുന്നതു
വീതസന്ദേഹം പരിഗ്രഹിച്ചീടു നീ.
നിന്നുടെ മാതാവുചെയ്യുമുപദേശ-
മൊന്നും നിരാകരിച്ചീടൊല്ല നന്ദന!
പ്രത്യക്ഷദൈവങ്ങൾ മാതാപിതാക്കളെ-
ന്നോർത്തു പൂജിപ്പതു സൽപ്പുത്രധർമ്മമാം.

---

## 2ാ നാമദ്ധ്യായം

---

### സൌമ്യഭാഷണം

(കാകളി)

സൌമ്യമായ് ചൊല്ലിയാൽ ക്രുദ്ധനാം ശത്രുവും
സൌമ്യനായ് തീർന്നിട്ടധീനനായീടുമേ.
പാരം പരുഷോക്തി ചൊല്ലുന്നതാകിലോ
വൈരിക്കു കോപവും വർദ്ധിക്കുമേററവും.

സന്മൃദുഗീരുക്കളാലേ ജനങ്ങൾക്കു
സമ്മതനായിബ്ഭവിച്ചീടുമേവനും.
ജ്ഞാനികൾ വിജ്ഞാനസഞ്ചയസംയുക്ത-
സാനന്ദവാക്കുകളുച്ചരിക്കും സദാ.
തീരെ ദൂഷിച്ചതാം വാക്കുകളെത്തന്നെ
പാരം പരുഷമായ് മൂർഖർ ചൊല്ലീടുമേ.
ദുഷ്ടമനസ്സുകൾ ചൊല്ലുന്ന വാക്കുകൾ
കേട്ടാലൊരാൾക്കും രസിക്കയില്ലൊട്ടുമേ.
കല്യാണമൂർത്തിയാമീശ്വരൻ കാണുന്നി-
തെല്ലാടവും തന്റെ കണ്ണുകൾകൊണ്ടഹോ.
ഉത്തമന്മാരായ് ഭവിക്കും ചില മർത്ത്യ-
രോത്താലധമരായ് തീർന്നീടുമേ ചിലർ.
ഈ രണ്ടുജാതികളായുള്ള മാനുഷ-
ന്മാരെയുമീശ്വരൻ നോക്കുന്നു സർവ്വദാ.
വാക്കിനു മാർദ്ദവമുണ്ടെന്നിരിക്കിലോ
സൌഖ്യമായ്ത്തന്നെ നയിച്ചിടാം ജീവിതം.
വക്രത നാവിനു വന്നീടിൽ മാനസം
നീക്കമില്ലേററവും ദുഃഖസമ്പൂർണ്ണമാം.
വാക്കുകൾകൊണ്ടുതാനുണ്ടായ്വരുന്നിതു
സൌഖ്യവും ദുഃഖവും മാനുഷർക്കൊക്കെയും.
താതന്റെ നല്ലതായീടുമുപദേശ-
മാദരിച്ചീടില്ല മൂർഖനാം നന്ദനൻ.
അച്ഛൻ കഥിപ്പതുപോലെ നടപ്പവൻ
നിശ്ചയം ബുദ്ധിമാനാകുന്ന പുത്രനാം.
നിർമ്മലമാകുന്ന മാനസത്തോടൊത്ത
ധർമ്മിഷ്ഠൻതന്റെ മന്ദിരത്തിൽ സദാ

ശർമ്മപ്രദായകമാകിയ സമ്പത്തു
നിർമ്മായമായി പ്രകാശിച്ചിടുന്നിതു.
ദുഷ്ടനാം പാപിക്കു ദാരിദ്ര്യമല്ലാതെ
കിട്ടുകയില്ലെടോ! വിത്തമശേഷവും.
ദുഷ്കർമ്മനിഷ്ഠക്കു ദുഃഖമുണ്ടായ്വരും
സൽക്കർമ്മനിഷ്ഠന്നു സൌഖ്യവും ജാതമാം.
മാനസം പാരം പ്രസന്നമായീടുകി-
ലാനനത്തിന്നും ഭവിക്കും പ്രസന്നത.
ആടലുണ്ടേററം മനസ്സിലെന്നാകിലോ
വാടീടുമേററം മുഖവുമവനെടോ!
സൂക്ഷ്മമായീടും മനസ്സിൻ സ്ഥിതികളെ
വീക്ഷിച്ചിടാൻ മതി തന്മുഖചേഷ്ടയാൽ.
ദുഃഖിയായുള്ളവൻ തൻ മനോവൃത്തിയാൽ
ദുഃഖമായ്ത്തന്നെ ദിനങ്ങൾ പോക്കുന്നതേ.
ചിത്തം തെളിഞ്ഞവൻ സന്തോഷമുൾക്കൊണ്ടു
നിത്യോത്സവമായ് കഴിക്കുന്നു ജീവിതം.
ദുഷ്ടനാം തന്റെ വിരോധിയോടൊന്നിച്ചു
മൃഷ്ടമായഷ്ടികഴിക്കുന്നതിലുമേ
ശ്രേഷ്ഠമാകുന്നിതു ശാകപത്രം മാത്ര-
മിഷ്ടരോടൊന്നിച്ചു ഭക്ഷിച്ചിടുന്നതും.
ക്രുദ്ധനായുള്ളവനോരോന്നുരചെയ്തു
വ്യർത്ഥമായേറെക്കലഹമുണ്ടാക്കിടും.
എന്നാൽ ക്ഷമാശീലനായുള്ള മാനവൻ
മാന്യൻ കലഹത്തെയില്ലാതെയാക്കിടും.
മുള്ളുകളോടൊത്ത മാർഗ്ഗങ്ങളെപ്പോലെ-
യല്ലോ മടിയൻ നടക്കും വഴികളും.

ഉത്സാഹിതനായുള്ള ധീരന്റെ മാർഗ്ഗങ്ങ-
ളുത്സലാകത്തിളു രാജപന്ഥാവുപോൽ.
കീഴ് പോട്ടുപോകവാനപ്പമെന്നാകില്വ-
മുമ്പട്ടുവിലോക്കാതെ ധീരനായുള്ളവൻ
പിന്നെയും പിന്നെയും മേല്പോട്ടു പോകുവാൻ.
തന്നെയുത്സാഹിച്ചു യത്നിക്കുമെപ്പോഴും.
ജ്ഞാനോപദേശത്തെ വേണ്ടെന്നവയ്യവൻ
പ്രാണനെക്കൂടിയും സന്ത്യജിച്ചീടുമേ.
തത്വോപദേശം യഥാവിധി കേൾപ്പവൻ
സൽഗുണാഢ്യനായ് തീൎന്നീടുമേ ദൃഢം;
ജ്ഞാനോപദേശവും സൽബുദ്ധിയും ദൈവ-
മാണെന്നുതന്നെ നിനച്ചുകൊണ്ടീടണം.
ഗൌരവത്തിൻ പുരോഗാമിയായ്ത്തീരുന്ന
സാരമായീടും വിനയസ്വഭാവവും.
ഏറവും ശ്രേഷ്ഠമെന്നോൎക്കണം ന്യായമായ്
കിട്ടുന്ന സമ്പത്തു തെല്ലെന്നിരിക്കിലും.
അന്യായമായിട്ടൊരുപാടു സമ്പത്തു
വന്നുചേൎന്നാലുമതു നിന്ദ്യമേററവും.
രാജകോപത്തിന്നു പാത്രമായ് തീരുന്നി-
താചാരഹീനനാം പാപിയാം മാനവൻ.
ധൎമ്മമാർഗ്ഗങ്ങളെത്തെല്ലുമേ തെററാതെ
നിൎമ്മലചിത്തനായ് നോക്കിനടപ്പവൻ
ആചാരസംയുക്തനായുള്ള നീതിമാൻ
രാജസിംഹാസനേ വാഴുവാൻ യോഗ്യനാം.

---

# നാലാമദ്ധ്യായം

## സല്വാക്യങ്ങൾ

(അനുഷ്ടുപ്പ്)

മൂർഖൻെറ ചിത്തവൃത്തിക്കു
നീക്കമില്ലൊരുനേരവും
ക്രൂരകർമ്മങ്ങൾ ചെയ്യാനേ
ചേരുള്ളു മോഹമെപ്പൊഴും.

ഉപകാരങ്ങൾ ചെയ്യുന്നോ-
ർക്കുപദ്രവമനാരതം
കപടാശയർ ചെയ്യുന്നു
വിപരീതമനസ്സിനാൽ.

ദുർവൃത്തന്മാർക്കു ദാരിദ്ര്യം
സർവ്വഥാ വന്നുചേർന്നിടും.
നന്ദിയില്ലാത്തവൻ മന്നിൽ
നിന്ദ്യനായ്ത്തന്നെ വന്നിടും.

ഫലമില്ലാത്ത തർക്കങ്ങൾ
കലഹത്തിനു മൂലമാം,
കെട്ടിനില്ക്കുന്ന വെള്ളത്തെ
വിട്ടീടുംപോലെയാണതു്.

അതിനാൽ കലഹത്തിന്നു
മൂതിന്നീടുന്നമൂന്നമെ
മതിയാക്കീടുമേ തക്കം
മതിശാലികളായവർ.

രണ്ടെന്ന ഭാവം കൈവിട്ടു
കണ്ടാലും സർവ്വമേകമായ്
എന്നാൽ മനസ്സിൻ വൃത്തികൾ
വന്നീടും നന്മ മേല്ക്കുമേൽ.

കുററംചെയ്യു മഹാപാപി
ദുഷ്ടൻ നിർദ്ദോഷിയെന്നതും
ശ്രേഷ്ഠൻ ദോഷങ്ങളോടൊത്ത
ദുഷ്ടനെന്നും വിധിപ്പവൻ,

പരമേശന്റെ ശിക്ഷയ്ക്കു
ശരിയാം പാത്രമായ് വരും.
ദുരിതം ചെയ്യുവർക്കെന്നും
വരികില്ല സുഖം ഭുവി.

ബുദ്ധിയില്ലാത്ത മർത്ത്യന്നു
സിദ്ധിക്കില്ലാത്മബോധനം.
പണമുണ്ടാകിലും ബുദ്ധി
ഗുണമുണ്ടാകയില്ലെടോ!

സമ്പത്തുകൊണ്ടു വർദ്ധിക്കും
സമ്പത്തെന്നേ ഫലംവരൂ.

ബുദ്ധിതൻ ശുദ്ധികൊണ്ടല്ലാ-
ത്തുത്തമജ്ഞാനിയാകുമോ.

ഉത്തമസ്നേഹിതന്മാരായ്
വർത്തിച്ചീടുന്ന മാനുഷർ
നിത്യബന്ധുക്കളാകുന്നു
ചിത്തേ സ്നേഹപുരസ്സരം.

പങ്കമററുള്ള മിത്രങ്ങൾ
സങ്കടാവസരങ്ങളിൽ
ഭ്രാതാക്കളെന്നപോലേതാൻ
ചെയ്തീടുമുപകാരവും.

സന്തോഷസമയത്തിങ്കൽ
ബന്ധുവെന്നു നടിപ്പവൻ
സന്താപാവസരത്തിങ്കൽ
സന്ത്യജിക്കും, വിരോധിയാം.

കുററക്കാരോടു കാരുണ്യ-
മേററം കാട്ടുന്ന മാനുഷൻ
കുററക്കാരിലുമത്യന്തം
കുററംചെയ്യുവനാണെടോ!

കലഹപ്രിയരാകുന്നു
വളരെക്കോപമുള്ളവർ
അവർക്കു കലഹിച്ചാലേ
ദിവസം സുഖവായ് വരൂ.

ദുർവ്യയം ചെയ്യുവൻതൻെറ
ദ്രവ്യം സർവ്വം നശിച്ചുപോം;
സദ്വ്യയം ചെയ്കിലോ വിത്തം
വർദ്ധിക്കും മേൽക്കുമേൽ ദൃഢം.

ഗാത്രത്തിൻ പോഷണത്തിന്നു
ചിത്തസന്തോഷമൌഷധം.
ചിത്തം സന്തപ്തമായീടിൽ
ഗാത്രം ശോഷിക്കുമേററവും;

മൂഢന്മാർ ദുഷ്ടരൊത്തുടെ
ഗാഢമോദം ചരിച്ചിടും
കൂടപ്രയോഗതന്ത്രങ്ങൾ
മൂടിവയ്ക്കുന്നിതായവർ.

സത്യമായുള്ള സൽബുദ്ധി
മർത്ത്യനുണ്ടെന്നിരിക്കിലോ
ഹസ്തസംസ്ഥിതമാകുന്നി-
ത്തുന്നാമജ്ഞാനമവ്യയം.

ജ്ഞാനത്തിൽത്തന്നെയൂന്നീടും
മാനസം ബുദ്ധിയുള്ളവൻ;
ഹീനവൃത്തിയിൽ മോദിക്കും
ജ്ഞാനമില്ലാത്ത മാനുഷൻ.

സാഗരംപോലെ ഗംഭീര-
മാകുന്നു മാനഘോക്തികൾ;

ഒഴുക്കെ പാരമാൎന്നീടും
പുഴപോലാണു ബുദ്ധിയും.

നീതിശാലികളായോരെ-
യേതെന്നാലും നിമിത്തമായ്
നീതിയായ് വിസ്തരിച്ചീടാൻ
ഹേതുവാകുന്നവേളയിൽ,

എതിരായ് നിന്നിടും ദുഷ്ട-
മതിതൻ പക്ഷമാൎന്നിടിൽ
അതിരററ മഹാപാപം
വിധികൎത്താവിനാൎന്നിടും.

ഉണ്ടാക്കും കലഹം മൂഢൻ
വേണ്ടാത്തതു പറഞ്ഞഹോ;
വേണ്ടാസനത്തിനായ് കൊണ്ടു
രണ്ടു ചുണ്ടും വിടുൎത്തിടും.

അവൻെറ വാക്കിനാൽതന്നെ-
യവൻ കൊള്ളുന്നു തല്ലുകൾ.
പ്രഹരത്തെ വിളിക്കുംമ-
ട്ടഹോ ശബ്ദിക്കുമായവൻ.

ചിത്തം വല്ലാതെ ഗൎവ്വത്താൽ
ചീൎത്തയാകുന്നു മുന്നമേ;
അനന്തരം വിപത്തേററം
മനുഷ്യനുളവായ്വരും.

നന്മയുണ്ടായിട്ടുംകാലം
താഴ്മയുണ്ടാസ്സുരും പ്രൗഢം;
ഗർവ്വം വിനയവും തമ്മിൽ
സർവ്വത്ര വിപരീതമാം.

ബുദ്ധിമാൻ ജ്ഞാനലാഭത്താ-
ലത്യന്തം തോഷമാർന്നിട്ടും;
എല്ലായ്പ്പോഴുമുറപ്പിക്കും
നല്ലതിൽത്തന്നെ മാനസം.

ബ്രഹ്മജ്ഞാനത്തെ നൽകുന്ന
സന്മാർഗ്ഗത്തെസ്സദായ്പ്പോഴും
കണ്ണുങ്ങൾകൊണ്ടു വിധിപോ-
ലന്വേഷിക്കുന്നു ബുദ്ധിമാൻ.

വിദ്വാനെന്നാകിലും മർത്ത്യൻ
മദ്യപൻ നിന്ദ്യനേററവും;
ഒരിക്കലും ജ്ഞാനമുണ്ടായ്-
വരികില്ലവനോർക്കേടോ!

മിതഭാഷണമാകുന്നു
മതിമാന്മാർക്കു ഭൂഷണം;
അതിനാൽ കീർത്തിയുണ്ടാകു-
മതുശീലിക്കിലേവരും.

ഭോഷന്മാർ വെറുതേനിന്നു
ഭാഷണം പലമാതിരി

അർത്ഥമില്ലാതെ ചെയ്തീടും,
വ്യർത്ഥവാദികളാണവർ.

കൃഷിചെയ്യില്ല മടിയൻ
വർഷമാകുന്നവേളയിൽ;
തണുപ്പിനാൽ മടിപിടി-
ച്ചനങ്ങാതെയിരുന്നിടും.

അന്യന്മാർ കൃഷിചെയ്തുള്ള
ധാന്യംകൊയ്യുന്ന വേളയിൽ;
ചെന്നിരക്കും ലജ്ജകൂടാ,-
തൊന്നും കിട്ടാതെ പോന്നിടും.

ആലസ്യഭാവം കൈവിട്ടു
കാലംനോക്കിസ്സമസ്തവും
വേണ്ടമട്ടിലനുഷ്ഠിക്കി-
ലുണ്ടാകില്ലൊരു സങ്കടം.

മനുഷ്യഹൃദയത്തിങ്ക-
ലനേകവിധ ചിന്തകൾ
അടികാണാത്ത വെള്ളംപോൽ
കിടക്കുന്നുണ്ടു കേൾക്ക നീ.

വിവേകമുള്ള മർത്ത്യന്മാ-
രവയെക്കണ്ടറിഞ്ഞുടൻ
പ്രവൃത്തിയിൽ കൊണ്ടുവന്നു
ഭുവി സൌഖ്യമുയർത്തിടും.

ബാലക്രീഡകളിൽ ചെയ്യും
വേലയോരോന്നു കാണുകിൽ
മേലാലവൻെറ സൽക്കൎമ്മ-
ശീലമാധുൎയ്യമോൎത്തിടാം.

ചീത്തയായും നല്ലതായും
മർത്ത്യൻ കൎമ്മങ്ങൾ ചെയ്തിടും
അത്തരം മുഴവൻ ബാല്യാ-
വസ്ഥയിൽ കണ്ടുകൊണ്ടിടാം.

ദാരിദ്ര്യംവിട്ടു ജീവിപ്പാൻ
പാരം നീയാഗ്രഹിക്കിലോ
നിദ്രയിൽ പ്രിയമേല്ക്കാതെ
ഭദ്രമായെഴുന്നേൽക്കെടോ!

കുണ്ഠനാകാതെ നീ നിൻെറ
രണ്ടുകണ്ണും തുറന്നഹോ
തുഷ്ടനായ് വാഴ്കെന്നാകിൽ
കിട്ടും വേണ്ടുന്ന ഭക്ഷണം.

വാങ്ങുവാനായ് വരും മർത്ത്യൻ
വാങ്ങീടേണ്ടുന്ന സാധനം
ചീത്ത ചീത്തേതി, ലാഭത്തിൽ
സിദ്ധിപ്പാൻവേണ്ടിയോതിടും;

ആവശ്യമായതും വാങ്ങി-
ച്ച് ഭവനത്തിങ്കലെത്തിയാൽ

പിന്നീടാസ്സാധനം പാരം
നീ നന്നായികഫിച്ചിടും.

പൊന്നുംപണവുമെന്നല്ല
മിന്നും രത്നസമൂഹവും
മുത്തുമാലകളും മററു-
മെത്രയുണ്ടെന്നിരിക്കിലും,

ഫലമെന്തുള്ളു തൻചിത്തം
മലസമ്മിശ്രമാകിലോ?
അമൂല്യമാം ജ്ഞാനസമ്പ-
ത്തെവനുണ്ടവനുത്തമൻ.

നാനാഭൂഷകളേക്കാളും
ജ്ഞാനിതന്നധരദ്വയം
നല്ലലങ്കാരമായ്ത്തന്നെ-
യുല്ലസിക്കുന്നു നിത്യവും.

അന്യന്മാരറിയാതേക-
ണ്ടന്നം മോഷ്ടിച്ചു കൊണ്ടുപോയ്
തിന്നുവാൻ രുചി കള്ളന്മാ-
ക്കൊന്നീടുന്നിതു പാരമായ്.

അന്നം മോഷ്ടിച്ചു ഭക്ഷിച്ചു
നിന്ദ്യൻതന്നുടെ വായയിൽ
മണ്ണുവാരി നിറച്ചിട്ടു
ദണ്ഡിപ്പിക്കുമനന്തരം.

ന്നണചൊല്ലിനടക്കുന്ന
മനുജൻ ഗ്രദ്ധവൃത്തികൾ
പരസ്യമാക്കുമെല്ലാടം
വെറുതേ ചൊല്ലിയങ്ങിനെ.

ന്നണയന്മാരുമായൊട്ടു-
മിണക്കം നല്ലതല്ലെടോ!
അതിനാലവരെക്കണ്ടെങ്കിൽ
ദ്രുതമോടിയൊളിക്കണം.

മാതാപിതാക്കളെപ്പററി
യേതുപുത്രൻ ദുഷിപ്പവൻ,
അവൻ ഘോരാന്ധകാരത്തി-
ലവശപ്പെട്ടുമേററവും.

തന്റെ സിംഹാസനത്തിന്നു
വേണ്ടതാകുമുറപ്പിനെ
ഉണ്ടാക്കും ദയയെക്കൊണ്ടു
വേണ്ടപോലരചൻ സദാ.

സത്യവും ദയയും കൂടി
നിത്യം രക്ഷിപ്പു ഭൂപനെ
സൌജന്യവും സത്യവും താൻ
രാജാവിന്നു വിഭൂഷണം;

ഭൂഷണം തരുണന്മാൾ
ശോഭിയുള്ള ശരീരമാം;

നരവൃദ്ധജനങ്ങൾക്കു
പരം ശ്രേയസ്സുതന്നെയാം.

ദുഷ്ടന്മാർക്കവർ ചെയ്തീടും
ദുഷ്ടകർമ്മങ്ങളാൽപരം
തല്ലുകൊണ്ടു ശരീരത്തി-
ലുള്ള പാടാണു ഭൂഷണം.

ആർത്തരായി ദരിദ്രന്മാർ
ക്ഷുത്തിനാൽ കരയുംസ്വരം
കേട്ടുകാരുണ്യമേല്ക്കാതെ
പെട്ടെന്നു ചെവിപൊത്തിയാൽ,

പിന്നീടവനുമമ്മട്ടു
ഖിന്നനാകേണ്ടതായ്വരും;
എന്നല്ലവൻെറ ശബ്ദം കേ-
ട്ടൊന്നുമോതില്ലൊരുത്തരും.

പരുഷോക്തി സദാ ചേരാ.
പത്തനേ വാഴ്‌വതിൽ സുഖം
ജനശൂന്യവനത്തിൽപോയ്
തനിയേവാഴ്‌വതാണെടോ!

നെല്ലും പണവുമെന്നല്ല
നല്ലവസ്തുക്കളൊക്കെയും
എല്ലാനേരവുമുണ്ടാകും
നല്ലവർക്കുള്ള മന്ദിരേ.

ദുഷ്ടരാം മനുജന്മാർക്കു
കിട്ടീടും ധനമൊക്കെയും
നഷ്ടമാകും ദുർവ്യയത്താൽ
പെട്ടെന്നില്ലൊരു സംശയം.

നാവു നന്നായിരുന്നാലേ
ജീവിതം സുഖമായ്വരൂ;
അല്ലെങ്കിൽ പ്രാണനെക്കൂടി
യില്ലാതാക്കീടുമായതും.

അതിനാലേവരോടും താൻ
മിതമായ് മൃദുവായ് സ്ഫുടം
ഭാഷണം ചെയ്തുകൊള്ളേണം
ദോഷം കൂടാതിരിക്കുവാൻ.

--- * ---

## അഞ്ചാമദ്ധ്യായം

### യശസ്സ്

(കാകളി)

ശ്രേഷ്ഠങ്ങളായുള്ള രത്നങ്ങളിലുമേ
കെട്ടിവെച്ചീടിന സമ്പത്തിലും പരം
ശ്രേഷ്ഠമായുള്ളതു സൽകീർത്തിയൊന്നതു
കിട്ടുവാൻതന്നെ നിനയ്ക്കേണമേവരും.
ഖ്യാതിമാൻ സർവ്വത്ര പൂജ്യനാകുന്നിതു
മേദിനീപാലകന്മാർക്കും സുസമ്മതൻ

നീതിയും ബോധവുമായനയാന്നീട്ട-
മേതവരെക്കാളുമത്യുത്തമനവൻ.
സദ്യശസ്സാർജ്ജിച്ചുകൊള്ളേണമെങ്കിലോ
വിദ്യയുണ്ടാകിലേ സാദ്ധ്യമായ് വന്നിട്ടു.
ബുദ്ധിമാനെന്നിയേ വിദ്യയുണ്ടാസ്സുരാ
ശുദ്ധീകരിക്കണം തന്നുടെ ബുദ്ധിയെ.
വിത്തവാന്മാരും ദരിദ്രരും ഭൂമിയി-
ലെത്രയോ ജാതരായ് വന്നിപ്പതുണ്ടഹോ!
സർവ്വേശ്വരൻ പരനദ്വിതീയൻ പ്രഭു
സർവ്വജനത്തെയും സൃഷ്ടിച്ചിട്ടന്നതേ.
വിത്തമുണ്ടാകേണ്ട സൽകീർത്തി നേടുവാ-
നോർത്താൽ ദരിദ്രനും കീർത്തിമാനായിടാം.
ബുദ്ധിയാണായതിന്നാശ്രയ,മായതു
സിദ്ധിക്കിലേവനും ഖ്യാതിയുണ്ടാക്കിടാം.
ഏതെങ്കിലുംമട്ടനർത്ഥം വരുന്നതു
ബോധിക്കമാത്യമേ ബുദ്ധിമാനായവൻ;
വന്നീടുമാപത്തിൽനിന്നും വിമുക്തനായ്
തീർന്നീടുവാൻ വേണ്ട മാർഗ്ഗങ്ങളും നോക്കിടും.
ഒന്നുമറിയാത്ത മൂഢനാപത്തിന്റെ
മുന്നിലഹങ്കരിച്ചോടിയെത്തും ക്ഷണം.
തൻനിമിത്തം കടുശിക്ഷയ്ക്കു പാത്രമായ്
തീർന്നു വിഷണ്ണനായ് വന്നീടുമേററവും.
ഈശ്വരങ്കൽ പരം ഭീതിയും ഭക്തിയും
വിശ്വാസബുദ്ധിയുമെന്നല്ല താഴ്മയും
ഏവം ബഹുവിധസൽഗുണസഞ്ചയ-
മേവനു,ണ്ടായവൻ ധന്യനാകുന്നിതു;

ഐശ്വര്യസൽക്കീർത്തി സമ്പ്രതാപാദികൾ
വിശ്വത്തിലായവനുണ്ടാമുരം ദൃഢം.
വക്രഭാവംപൂണ്ട ദുർബ്ബുദ്ധി തന്നുടെ
മാർഗ്ഗം ഭയങ്കരം കണ്ടകപൂർണ്ണമാം.
ആയതമതുവഴി പോകാതിരിക്കണം
സൈരമായ് ജീവിച്ചിരിക്കേണമെങ്കിലോ
ബാല്യകാലംമുതൽക്കഭ്യസിച്ചീടണം
നല്ല മാർഗ്ഗങ്ങളിൽ സഞ്ചരിച്ചീടുവാൻ.
ബാലകൻ പിന്നീടു വൃദ്ധനായ്ത്തീടിലും
ശീലിച്ച മാർഗ്ഗമുപേക്ഷിക്കയില്ലെടോ!
ഏതവൻ പാരം ധനാഢ്യനാകുന്നവൻ
നീതിമാനായവൻ ദീനസംരക്ഷകൻ.
ദീനജനങ്ങളെ രക്ഷിച്ചിടാത്തവൻ
ഹീനനാകുന്നു ധനാഢ്യനെന്നാകിലും
വിത്തം കടമായ് കൊടുക്കുന്നവൻ തന്റെ
ഭൃത്യനാകുന്നിതു വാങ്ങുന്ന മാനുഷൻ.
ആരുമാരോടും ധനം കടംവാങ്ങാതെ
പാരിലനർത്ഥമൊഴിഞ്ഞു വസിക്കണം.
പാപിയായുള്ളോനധർമ്മബീജം നട്ടു
താപമായീടും ഫലത്തെ നേടുന്നതേ.
കോപിക്ക കോപമാം ദോഷം നിമിത്തമാ-
യാപത്തനേകമാ വന്നുചേർന്നീടുമേ.
സദ്ദയാസമ്പൂർണ്ണസൽക്കടാക്ഷങ്ങളാൽ
വിദ്യോതമാനനായീടുന്ന പൂരുഷൻ
എന്നും ജനങ്ങൾതന്നാശിസ്സുകൾകൊണ്ടു
മന്നിൽ സുഖിയായ് ഭവിക്കുന്നു നിർണ്ണയം.

ദാരിദ്ര്യമുൾക്കൊണ്ടു യാചിപ്പവനു തൻ
ചോറിൽപ്പകുതിയുമായവൻ നൽകിടും.
നിന്ദ്യമായുള്ളതു ദൂരെക്കളക നീ
പിന്നെക്കലഹത്തിനില്ലൊരുകാരണം.
ഉണ്ടാം കുതൎക്കം നിമിത്തം കലഹവും
വേണ്ടെന്നുവയ്ക്കുക വ്യൎത്ഥമാം വാദവും.
തന്മനസ്സേതവൻ ശുദ്ധമാക്കീടുന്നി-
തമ്മാനുഷൻതന്നെ സമ്മാന്യനായവൻ.
ഗാത്രസൌന്ദൎയ്യമല്ലോൎത്താലഴകു കേൾ
ചിത്തനൈൎമ്മല്യം വിശേഷലാവണ്യമാം.
രാജാവുകൂടിയും നിൎമ്മലചിത്തനെ-
പ്പൂജിച്ചു ബന്ധുവായ് സ്വീകരിച്ചീടുമേ.
ഒന്നുമറിയാത്ത ബാലകന്മാൎക്കുള്ളി-
ലാൎന്നീടുമല്ലോ സുദൃഢമായ് മൂഢത.
എന്നാൽ യഥാവിധി ശിക്ഷിച്ചതു നീക്കി-
യെന്നാൽ ശിശുവിന്റെ ചിത്തം തെളിഞ്ഞിടും.
കുട്ടിക്കൂടാതുള്ള മാനസമാകുന്ന
കുട്ടികൾക്കുള്ളതതിനെ നന്നാക്കുവാൻ
ഒട്ടും പണിയില്ല താതനുമമ്മയും
തുഷ്ടിയോടല്പം ശ്രമിക്കിൽ സഫലമാം.
തന്നുടെ സമ്പത്തതീവ വൎദ്ധിക്കേണ-
മെന്നുള്ള മോഹം നിമിത്തം ദുരാഗ്രഹി
സാധുവായീടും ദരിദ്രനെപ്പാരമായ്-
ബ്ബാധിച്ചുപദ്രവിച്ചീടുന്നു നിൎദ്ദയം.
ചോദിച്ചിടായ്കിലും സമ്പന്നനായവ-
ന്നാദരാൽ നൽകുന്നു തന്നുടെ വിത്തവും.

ഇത്തരമെല്ലാം പ്രവൃത്തിപ്പവൻതന്റെ
വിത്താ ക്ഷണംകൊണ്ടു തീരെ നശിച്ചുപോം.
രണ്ടു ചെവികളെക്കൊണ്ടും ശ്രവിക്ക നീ
വേണ്ടപോൽ ജ്ഞാനികൾ ചൊല്ലുന്ന വാക്കുകൾ.
നല്ലതല്ലാതെ കഥിക്കയില്ലായവ-
രെല്ലാം പരമാത്ഥ ബോധപ്രദായകം.
ഞാൻ ചെയ്തതാകമീ ജ്ഞാനോപദേശത്തെ-
യഞ്ചാതെ നീതാൻ മനസ്സിലാക്കീടുക.
രക്ഷയ്ക്കിതുതാൻ മതിയെന്നു ചിന്തിച്ചു
സൂക്ഷിച്ചുകൊള്ളേണമെന്നുടെ വാക്കുകൾ.
നിന്നാധരങ്ങളും വാക്കാം കലകളാൽ
മിന്നിത്തിളങ്ങീടുമെന്നു ധരിക്ക നീ.
മിഥ്യയായ് ചൊല്ലുന്നതല്ല ഞാൻ നിന്നുടെ
ബുദ്ധി തെളിയുവാൻ ചൊല്ലുന്നതാണെടോ!
സദൃശസ്സേതുവിധത്തിലും നേടുക
വിദ്വൽ പ്രശംസയ്ക്കു പാത്രമായീടു നീ.

---

## ആറാമദ്ധ്യായം

---

### ധർമ്മോപദേശം

(അനുഷ്ടുപ്പ്)

സ്വന്തംകാര്യങ്ങളിൽ ശ്രദ്ധ-
യേന്തും പൂരുഷനെബ്ഭവാൻ
നേരിട്ടു കണ്ടുകൊണ്ടാലും
ധീരനാണവനേററവും.

പെട്ടെന്നു ചെയ്കയില്ലൊന്നും
ബുദ്ധിയാൎക്കും വളൎത്തിടും
ബാലനെപ്പോലെ യാതൊന്നു-
മാലോചിക്കാതെ ചെയ്യൊലാ.

പൂജനീയനവൻ ചെന്നു
രാജാവിൻ മുന്നിൽ നിന്നിടും
പെരുമാറില്ല നീചന്മാർ
മരുവും ദിക്കിലായവൻ.

പുത്ര! നീയെന്തിനായ്ക്കൊണ്ടു
വിത്തത്തിൽ കണ്ണുവയ്ക്കുന്നു?
അതു നീ കണ്ടു നില്ക്കെ താൻ
ഭൂതം കാണാതെയായ്വരും;

പറന്നു കഴുകൻ മേല്പോ-
ട്ടുരം പോകുന്ന പോലവേ
പണവും പോകുമെങ്ങോട്ടോ
ക്ഷണം കൊണ്ടെന്നതോൎക്ക നീ.

കൊതിയുള്ള ജനം ദൃഷ്ടി
പതിപ്പിച്ചുള്ള ഭക്ഷണം
ഭക്ഷിക്കരുതു നീയൊട്ടും
കുക്ഷിക്കുണ്ടാമുപദ്രവം.

സ്വാദു നോക്കീടുവാൻപോലും
നീതാൻ ഭക്ഷിച്ചിടായ്കുതും

തിന്നാനതപ്പമെന്നാലും
വന്നീടും വ്യഥ പാരമായ്.

പ്രത്യഹം വേലചെയ്യുന്ന
മൎത്ത്യൻ നിന്നുടെ വൃത്തികൾ
തക്കംകൂടാതെയെല്ലാം ക-
ണ്ടുൾക്കാമ്പിങ്കൽ ധരിച്ചിടും.

തിന്നും കുടിച്ചും ദേഹം നീ
നന്നായ് വീൎപ്പിക്കുകെന്നാവൻ
നിന്നോടു ചൊല്ലുമന്നേരം
നന്നെന്നായ് നിശ്ശമോൎത്തിടും.

തിന്ന ഭക്ഷണവുംകൂടെ
പിന്നെ നീതാൻ വമിച്ചിടും
നന്നല്ല മടിയെന്നാണി-
ച്ചൊന്നതിന്നൎത്ഥമോൎക്കടോ!

മധുരോക്തികൾ നീ ചൊന്നാ
ലതും വിഫലമായ് വരും;
അതു നല്ലവരോടെങ്കിൽ
സ്തുതിക്കുമവർ നിന്നെയും.

ഭോഷന്മാർ കേൾക്കുമാറാരു
ഭാഷണം ചെയ്തുപോകൊലാ,
നീചന്മാരവർ നിന്ദിക്കും
നീ ചൊന്ന മൊഴിയൊക്കവേ.

നിന്നധീനത്തിലായിട്ടു
വന്നിടും ഭൂമിതന്നുടെ
മുന്നമുള്ളതിർ മാററീടാ-
നെന്നും നീതാൻ തുടങ്ങൊലാ.

പാവങ്ങളാമനാഥന്മാർ
കൈവശം വച്ച ഭൂമിയെ
ചെന്നു നീയാക്രമിച്ചീടിൽ
നന്നായ് വരികയില്ലെടോ!

സാധുക്കളെസ്സഹായിപ്പാൻ
നീതിയുള്ള മഹാജനം
വാദിക്കും വന്നു നിന്നോടു
ഭേദഭാവനയെന്നിയേ.

വ്യവഹാരത്തിൽ നിന്നേയു-
മവർ തോല്പിക്കുമോർക്കെടോ!
അവസാനം തോൽമയുണ്ടാം
പ്രവൃത്തിക്ക തുടങ്ങൊലാ.

ചേതസ്സിങ്കൽ സദാ ശുദ്ധ-
ബോധത്തെ നിലനിർത്തുക
കണ്ണുകളാൽ ജ്ഞാനവച-
സ്സന്ദോഹം കേട്ടുകൊള്ളുക.

ചിത്തവും കണ്ണും നിയ്യെൻ-
പുത്ര! സദ്വിഷയങ്ങളിൽ

ഷേത്രത്തിൽത്തന്നെ ശ്രദ്ധിക്കി-
ലെത്തീടും നന്മ മേൽക്കുമേൽ.

ആലസ്യഭാവംപൂണ്ടുള്ള
ബാലന്മാരെ യഥാക്രമം
നന്നായ് വരും വിധം ശിക്ഷി-
ച്ചെന്നാൽ ദോഷമുദിച്ചിടാ.

ക്രോധബുദ്ധി ഭവിക്കാതെ
സ്നേഹമുൾക്കൊണ്ടിരിക്കുകിൽ
നന്മ മേന്മേലവർക്കുണ്ടാം
തിന്മയുണ്ടാകയില്ലെടോ!

വടികൊണ്ടുള്ളൊരാ നിന്റെ-
യടി കൊള്ളുന്ന മാത്രയിൽ
കരകേറും ബാലകന്മാർ
നരകത്തിങ്കൽനിന്നഹോ.

മൽപുത്ര! നിന്നന്തരംഗം
സൽബോധ പരിപൂർണ്ണമായ്
വന്നിതെന്നാലെന്മനസ്സു-
മിന്നു സന്തോഷപൂർണ്ണമായ്.

ജ്ഞാനസംയുക്ത സദ്വാക്യം
സാനന്ദം നീ കഥിക്കുകിൽ
കർണ്ണങ്ങൾക്കമൃതായ്ത്തീരും
പൂർണ്ണസന്തോഷദം മമ.

നീചകൎമ്മങ്ങൾ യാതൊന്നും
നീ ചെയ്തീടാതിരിക്കണം;
സൽകൎമ്മത്തിൽ ശ്രദ്ധാസക്തി-
യുൾക്കാമ്പിലുളവാകണം.

ഈശ്വരങ്കൽ സദാപ്യോഴും
വിശ്വാസഭയഭക്തികൾ
നിന്മനസ്സിലുദിക്കട്ടേ
നന്മ മേന്മേൽ വരുംവിധം.

ആശാഭംഗം ഭവിക്കേണ്ട
ക്ലേശമുണ്ടാകയില്ല തേ;
ജ്ഞാനവാനായ് ഭവിച്ചാലും
മാനസം ശുദ്ധമാക്കി നീ.

സന്മാർഗ്ഗത്തിൽ ചരിച്ചാലു-
മെന്മകൻ ശുദ്ധചിത്തനായ്,
നിന്മനസ്സു തെളിഞ്ഞീടിൽ
നിന്മാൎഗ്ഗം നല്ലതായ് വരും.

മദ്യമാംസാശനത്തിങ്ക-
ലത്യാസക്തമനസ്കരായ്
മത്തരായ് മരുവീടുന്ന
മർത്ത്യരുണ്ടൊരുപാടെടോ!

ഒരിക്കലും നിയ്യവരോ-
ടൊരുമിച്ചു വസിക്കൊലാ;

വരുമെന്നാലനർത്ഥങ്ങൾ
പരമെന്നോൎത്തുകൊള്ളണം.

സുരാപാനരതന്മാരെ-
ദ്ദാരിദ്ര്യം വിട്ടുമാറിടാ.
നിദ്രയിൽ പ്രിയമുള്ളോൎക്കു
വസ്ത്രം കിട്ടില്ലുടുക്കുവാൻ.

നിൻപിതാവാകിയ ഞാനി-
ന്നൻപോടോതുന്ന വാക്കുകൾ
ശ്രദ്ധാപുരസ്സരം കേട്ടു
പുത്ര! ചെയ്യാലുമാവിധം.

നിന്നമ്മ വൃദ്ധയാകുന്നി-
തെന്നോർത്തവളെ നീ വൃഥാ
നിന്ദിക്കരുതു നീ നിത്യം
വന്ദിച്ചീടേണമമ്മയെ.

വില്ക്കുവാൻ തക്കതല്ലെന്നാ-
യോൎക്ക സത്യത്തെ നന്ദന!
സത്യത്തെ വാങ്ങുവാൻ മാത്രം
നിത്യം നീയോൎത്തുകൊള്ളണം.

ബുദ്ധിജ്ഞാനങ്ങളാരോടും
കൃത്യമായ് വാങ്ങിടേണ്ടതാം;
വിദ്യയാരോടു വാങ്ങാനു-
മുദ്യോഗിക്കേണമെപ്പോഴും.

ധൎമ്മതല്പരനാകുന്ന
തന്മകൻ പാരമെങ്കിലോ,
പിതാവിന്നേന്തും സന്തോഷം
സുത! ഞാനെന്തു ചൊൽവതും.

ജ്ഞാനിയാണപ്പനെന്നാകി-
ലാനന്ദം പുത്രനാൎന്നിടും;
പുത്രനും താതനും തമ്മി-
ലത്രയ്ക്കൈക്യമുദിക്കണം.

പുത്ര! നിന്നിൽ വളൎന്നീടും
സത്യാദി സൽഗുണങ്ങളാൽ
മാതാപിതാക്കളാം ഞങ്ങൾ
മോദിച്ചീടട്ടെയേററവും.

കഷ്ടപ്പെട്ടു ഭവാൻതന്നെ-
പ്പെററമാതാവു സൎവ്വദാ
ഉത്സവം പൂണ്ടു വാഴട്ടേ
വത്സ! നിന്റെ ഗുണങ്ങളാൽ.

മൽപുത്ര! നീ തവ മന-
സ്സൎപ്പിച്ചാലുമെനിക്കയേ!
നിന്റെ ദൃഷ്ടിക്കു തോന്നട്ടെ-
യെന്റെ മാൎഗ്ഗങ്ങൾ നല്ലതായ്.

അച്ഛൻ പോകുന്ന വഴിയേ
സ്വച്ഛന്ദം നീ നടക്കുവാൻ

ഇച്ഛിക്കിലതുതാനേററം
മച്ഛന്നാനന്ദദായകം.

---

# ഏഴാമദ്ധ്യായം

---

## സങ്കീൎത്തനം

(അന്നനട)

പര പരാത്മക! പരമേശ! വേണ്ടും
വരങ്ങൾ ഞങ്ങൾക്കു തരേണമേ നാഥ!
ഒരു ഗതിയില്ലാതുഴലും പാവങ്ങൾ-
ക്കൊരു ബന്ധുവായി വിളങ്ങും ദൈവമേ!
തിരുപാദങ്ങളിൽ നമസ്കാരം ചെയ്തു
മരുവും ഞങ്ങളിൽ കനിഞ്ഞിടേണമേ!
കൃപാകടാക്ഷത്താലടിയൎക്കുണ്ടാക-
മപകടങ്ങളെയകററിടേണമേ.
ത്വദീയങ്ങളായ തിരുനാമങ്ങളെ-
സ്സദാപി സൎവ്വരും പ്രശംസിച്ചീടുന്നു.
തിരുനാമങ്ങളെ ജ്ജപിപ്പതുകൊണ്ടു
വരുന്ന മംഗളം ധരണിയിലെങ്ങും.
അമംഗളങ്ങളെസ്സകലവും നീക്കി-
സ്സുമംഗളം ഞങ്ങൾക്കരുളിടേണമേ.
പ്രതാപസിന്ധുവാം ഭവാൻെറ നിശ്ചല-
പ്രതാപത്തിൽനിന്നും ചെറിയ ഭാഗത്തെ

എടുത്തു സൽകൃപാനിധിയാം നിന്തിരു-
വടിയാകാശമായ് ചമച്ചിരിക്കുന്നു.
തവപ്രതാപത്തിൻ മഹിമയെപ്പററി-
യെവനും വർണ്ണിപ്പാനെളുതല്ല നൂനം.
സ്തനപാനംചെയ്യും ശിശുക്കൾക്കു ഭവാൻ
കനിഞ്ഞു വേണ്ടതാം ബലം കൊടുക്കുന്നു.
അനന്തശക്തനായ് വിളങ്ങുമങ്ങയെ
വണങ്ങുന്നു ഞങ്ങളധികഭക്തരായ്.
ഗുണങ്ങൾക്കൊക്കെയും ഭവാൻതന്നെ മൂലം
ഗുണസ്വരൂപിയുമരൂപിയും ഭവാൻ.
കണക്കില്ലാതുള്ള ജഗജ്ജാലങ്ങളെ
കനിഞ്ഞു സൃഷ്ടിപ്പതവിടുന്നല്ലയോ?
അതുകളെയെല്ലാം വിനകൾകൂടാതെ
സദാപി രക്ഷിച്ചു മരുവുന്നു ഭവാൻ.
ഒടുക്കമൊക്കെയും തവ മെയ്യിൽതന്നെ-
യടക്കിനിർത്തുന്നു ഭവാൻ മഹാപ്രഭോ!
അവർണ്ണ്യമാഹാത്മ്യം കലർന്ന ദൈവമേ
തവമഹിമയെയറിവില്ലായ്കയാൽ,
ഭവാനെ നിന്ദിച്ചു പറയും മൂഢന്മാർ
ഭവാൻെറ കോപാഗ്നിക്കിരയായിടുന്നു.
ഭവാനു ശത്രുക്കളെവിടെയാകുന്നു
തവാത്മജന്മാരിജ്ജനങ്ങളൊക്കെയും.
അടിയങ്ങൾക്കുണ്ടാകുമരാതിബാധയെ-
യുടനകററുവാൻ കനിഞ്ഞിടേണമേ.
തിരുവടിയുടെ മൃദുലങ്ങളായ
വിരലുകൾകൊണ്ടു ചമച്ചോരാകാശം

കൗതുകദായകം മഹാത്ഭുതപ്രദ-
മതുലാനന്ദമാന്റടിയർ കാണുന്നു.
മിഴികൾക്കാനന്ദം വളൎത്തുന്നതായ
മുഴുമതിയുടെ മനോജ്ഞ ബിംബവും
അനേകനക്ഷത്രഗണങ്ങളേയുമ-
ങ്ങനേകമാതിരി ചമച്ചിരിക്കുന്നു.
യഥാവിധി സൃഷ്ടിച്ചതുകളെയെല്ലാം
യഥാസ്ഥാനങ്ങളിൽ ഭവാൻതന്നെ ചേൎത്തു.
ഇതുകാണുന്നേരം തവമഹിമയ്ക്കി-
ല്ലതിരെന്നുതന്നെ നിനയ്ക്കുന്നു ഞങ്ങൾ.
മനുഷ്യരാം ഞങ്ങൾ ഭവാനെ വേണ്ടപോൽ
മനസി ചിന്തിപ്പാനശക്തരാകുന്നു.
മനുഷ്യസൃഷ്ടിയിലെഴുന്ന കൌശലം
മനോഹരമെന്നേ പറഞ്ഞുകൂടാവൂ.
കനിഞ്ഞു താവക വശംവദനാക്കി
മനുഷ്യപുത്രനേ ഭവാൻ മഹാപ്രഭോ!
കടുത്ത തേജസ്സും പ്രതാപശക്തിയും
കൊടുത്തിതു ഭവാൻ കനിഞ്ഞവനായി.
പടുതപമേറിയ ഭവാന്റെ ദൂതനാ-
യുടൻതന്നെ ഭവാൻ അവനെക്കല്പിച്ചു.
കിരീടാദി നാനാ വിഭൂഷണങ്ങളെ-
ശ്ശരിക്കണിയുവാൻ അവനങ്ങു നൽകി.
ഭവാൻ ചെയ്തീടേണ്ടും പ്രവൃത്തികൾ ചെയ്യാ-
നവൻതന്നെപ്പിന്നെ നിയോഗിച്ചുകൊണ്ടാൻ.
ഭവൽസൃഷ്ടങ്ങളായെഴുന്നവയെല്ലാ-
മവന്റെ കാൽക്കീഴിലടങ്ങിനില്ക്കുന്നു.

അതുകൾക്കൊക്കെയുമവനെപ്പോലെ താ-
നധിപതിയാക്കി മനുഷ്യപുത്രനെ.
പശുക്കളാടുകൾ, കുതിരകളെന്നി-
ല്ലശേഷജന്തുക്കൾ ഭവാന്റെ സൃഷ്ടികൾ,
ചിറകുകൾകൊണ്ടു പറന്നാകാശത്തിൽ
കുറവുകൂടാതെ ചരിക്കും പക്ഷികൾ,
വനസ്ഥലങ്ങളിൽ ചരിച്ചിടും മൃഗ-
ഗണങ്ങളും പിന്നെ ജലജന്തുക്കളും,
സചരൂപനാമങ്ങളനേകഥാ പൂണ്ടു
മരുവുന്നു തവ വിശേഷശക്തിയാൽ.
മനുഷ്യകോടികൾ ഭവാന്റെ സൃഷ്ടിക-
ളനേകമട്ടായി പ്രകാശിച്ചീടുന്നു.
ഇവകൾക്കൊക്കെയും പ്രഭുവും കർത്താവും
ഭവാൻതന്നെയല്ലോ പരമേശ! വിഭോ!
ഭവാനെ മാനസേ സ്മരിക്കുന്നു ഞങ്ങൾ
തവനാമങ്ങളെ ജപിക്കുന്നു സദാ.
ത്വദീയമാഹാത്മ്യമവർണ്ണ്യമെങ്കിലും
സ്തുതിക്കുന്നു ഞങ്ങൾ യഥാശക്തി നാഥ!
വരദനാം തവ കരുണയൊന്നല്ലാ-
തൊരുഗതി ഞങ്ങൾക്കൊരേടത്തുമില്ല.
പരലോകത്തിലുമിഹലോകത്തിലും
തരേണമേ ഞങ്ങൾക്കഖിലസൌഖ്യവും.

---

# എട്ടാമദ്ധ്യായം

---

## ധർമ്മഗീത

(അന്നനട)

സകല ലോകങ്ങൾക്കധിപതിയായ
ഭഗവാനീശ്വരൻ കൃപാ നികേതനൻ
അഗതികൾക്കെല്ലാം ശരണമായവ-
നഗതിയാമെന്നെസ്സദാപി രക്ഷിപ്പൂ.
ഭഗവാൻ രക്ഷിക്കമെനിക്കു സങ്കട-
മകപ്പെടുകയില്ലൊരുവിധത്തിലും.
മൃദുമൃദുക്കളാം തൃണങ്ങൾനില്ക്കുന്ന
ക്ഷിതിയിൽക്കൊണ്ടുപോയ്കിടത്തുന്നിതെന്നെ.
അഴുക്കൊരുലേശം കലർന്നിടാതെ ക-
ണ്ടൊഴുക്കമെന്നല്ല വളരെശ്ശുദ്ധിയും
കലർന്നുശോഭിക്കമമൃതസന്നിഭ
ജലാന്തികത്തിലേക്കയെയ്ക്കുന്നിതെന്നെ.
പരമേശൻ തൻെറയനഘങ്ങളായ
തിരുനാമങ്ങളെജ്ജപിക്കകയാലെ
മമ പ്രാണങ്ങൾക്കു ഭവിക്കുന്നു ജീവ-
നമായശക്തിയുമുദിക്കുന്നുവല്ലൊ.
മററുള്ളൊർക്കുംപോകും സുധർമ്മമാർഗ്ഗത്തി-
ലഹോ ചരിപ്പിപ്പൂ സദാപിയെന്നെയും.
മരണമുണ്ടെന്നവിചാരം കാരണ-
മൊരുഭയമെനിക്കുദിച്ചിടുന്നില്ല.

മമ സവിധത്തിൽ കനിഞ്ഞു വാഴുന്ന
വിമലനീശ്വരൻ കൃപാജലനിധി.
തദീയസംസർഗ്ഗം നിമിത്തമായെനി-
ക്കുദിച്ചിട്ടുന്നില്ലാ ഭയമൊരുലേശം.
അട്ടത്തഖിലേശനിരുന്നിട്ടുംനേരം
മൂടക്കമൊന്നിന്നുമെനിക്കുവന്നിടാ.
വടികൊണ്ടുള്ള തൽപ്രഹരമുടക്കാമ്പിൽ
സ്പഷ്ടമാക്കിടുന്നു സമാധാനം മമ.
കടാക്ഷവിക്ഷേപമെനിക്കു സങ്കട-
ക്കടൽ കടക്കുവാനൊരു കപ്പലത്രേ.
മമ ശത്രുക്കളാം ജനങ്ങൾ കാൺകവേ
മമതയില്ലാത്ത പരംപുമാൻ പ്രീതി
വ്യനിക്കു ഭക്ഷണം സുഖമാകുംവണ്ണം,
കനിഞ്ഞുതാൻതന്നെ ചമച്ചുനൽകിടും.
മമ ശിരസ്സേറെത്തണുക്കുവാനായി-
സ്സമസ്തേശനെണ്ണയൊഴിക്കുന്നു നിത്യം.
തദീയകാരുണ്യമസൃണമീക്ഷണം
മദീയസൌഖ്യത്തെ വളർത്തിടുംപാരം;
പരമേശൻ തന്റെ മണിമയമായ
പുരത്തിൽ ഞാൻ ചെന്നിട്ടനേകവത്സരം
തിരുവടിയോടുമൊരുമിച്ചാനന്ദ-
ഭരിതനായ്തന്നെ വസിച്ചുകൊള്ളുന്നേൻ.

---

## ഒമ്പതാമദ്ധ്യായം

---

### ഈശ്വരചിന്ത

(അന്നനട)

സ്ഥിതിലയോദയപ്രവൃത്തികൾക്കെല്ലാ-
മധിപതിയായി വിളങ്ങുമീശ്വര!
പദതാരിൽവീണു നമസ്കരിക്കുമെൻ
മതിക്കുണർച്ചയെ വളർത്തിടേണമേ.
പെരുത്ത ദാഹത്താൽ വലഞ്ഞു മാൻപേട
തിരയുന്നതേതുവിധത്തിൽ വെള്ളത്തെ
അതേവിധം തന്നെ മമ മനസ്സിപ്പോൾ
തവ പദാന്തികം പ്രാപിപ്പതിന്നു മോഹിപ്പൂ.
പരമേശൻതന്നെക്കുറിച്ചു വർദ്ധിച്ചു-
വരുന്ന മോഹത്താൽ മമ മനസ്സിപ്പോൾ
ഒരുവിധത്തിലും സമാധാനമാവം
വരാതെയേററവുമുഴന്നിടുന്നഹോ.
കപടമാകവേ വെടികന്ന ചിത്തമാ-
ർന്നപാരകൌതുകം കലർന്നു ഞാനഹോ
പരമേശൻതന്റെ തിരുമുമ്പിലെത്താൻ
വരുന്നതെന്നെനിക്കിനി യോഗമോർത്താൽ!
എവിടെ നിന്നുടെ പ്രഭുവാമീശനെ-
ന്നിവിടെയുള്ളവർ മദീയശത്രുക്കൾ
പതിവായ് ചോദിക്കും മൊഴികൾ കേൾക്കുമ്പോ-
ളതീവ ദുഃഖിച്ചു കരയുന്നു ഞാനും.

മിഴിജലംകൊണ്ടു നനഞ്ഞിതെൻ ദേഹം
മുഴുവനുമിപ്പോളതുനിമിത്തമായ്,
സ്തുതിശബ്ദങ്ങളും മുഴക്കിപ്പണ്ടു ഞാൻ
മുദിതചിത്തനായ് ജനങ്ങളോടൊത്തു
പ്രതിദിനം ദേവാലയത്തിൽ പോകുന്ന-
തിതുസമയമെൻ മനസി തോന്നുന്നു.
കഴിഞ്ഞതോരോന്നു സ്മരണയിലെല്ലാം
പൊഴുതു മൽചിത്താ തകൻന്നുപോകുന്നു.
ഇളകുന്നു മമ മനസ്സു വല്ലാതെ
തളൎന്നുപോകുന്നു ചില സമയത്തിൽ.
പരവശഭാവം കലൎന്ന ചിത്തത്തി-
ന്നൊരു ലേശം മോദം ഭവിച്ചിടുന്നില്ല.
ഇനിയുമീശ്വരസവിധം പ്രാപിച്ചു
വണങ്ങിയീശനെ പ്രസാദിപ്പിച്ചെന്നാൽ
മദീയമാനസം പ്രസന്നമായ് തീരു-
മതേവരെയ്ക്കുമീ നിലയ്ക്കുതാൻ നില്ക്കും.
മുഖപ്രസാദവും മനഃപ്രസാദവും
ഭഗവാൻതാൻതന്നെയെനിക്കു തന്നിടും.
അതേവരെയ്ക്കുമമ്പ് ഭഗവാനെത്തന്നെ
സ്തുതിച്ചുകൊള്ളുന്നേൻ പരമഭക്തനായ്.
അടിയനീശ്വരസ്മരണയ്ക്കായ്ക്കൊണ്ടു
തുടങ്ങുംവേളയിലിളകുന്നു ചിത്തം.
എവിടത്തിലൊക്കെസ്സഞ്ചരിച്ചു ഞാൻ മുന്ന-
മവിടെവച്ചെല്ലാം ദേവനെദ്ധ്യാനിച്ചേൻ.
കൃപാസിന്ധു മമ പ്രഭുവാമീശ്വര-
നപദേശമായിപ്പകൽ മുഴുവനും

തദന്തികത്തിങ്കൽ വസിക്കുമെന്നോടു
മൃദുവായ് കല്പിക്കും പലവിധത്തിലും
അതിന്നു ഞാൻ രാത്രിസമയമാകുമ്പോൾ
സ്തുതിഗാനം ശ്രോത്രപ്രിയമാകുംവണ്ണം
മൃദുവാദ്യത്തോടും നടത്തിയീശ്വര-
നതീവസന്തോഷം വളൎത്തിടും നിത്യം.
എനിക്കു ജീവനെത്തരുന്ന ദൈവത്തെ
മനസി നിശ്ചലം സ്മരിച്ചു ഞാനഹോ
കരിങ്കല്ലാകുമിപ്പരമേശൻതന്നെ-
ക്കുറിച്ചുപേക്ഷകൾ പലതും ചെയ്യുന്നേൻ.
തവഭക്തനായി മരുവീടുമെന്നെ-
യവിടുന്നു തീരെ മറന്നുപോയിതോ?
ഭവാനെക്കാണാതെ പരിഭ്രമിച്ചു ഞാ-
നെവിടെയൊക്കെയോ നടന്നുഴലുന്നു.
എവിടെ നിന്നുടെ പ്രഭുവെന്നിങ്ങിനെ
ദിവാനിശം മമ വിരോധികൾ വന്നു
പരുഷമായ് ചോദ്യം തുടങ്ങവേ ദേഹം
ഞെരിഞ്ഞു ഖിന്നനായുഴലുന്നേനഹം.
ഇവണ്ണമീശ്വരൻ കൃപാനിലയനൻ
ശ്രവിച്ചിടുംവിധം പലതും പ്രാൎത്ഥിക്കും.
മദീയ ചിത്തമേ! തളൎന്നിടേണ്ട നീ
സദാപി ദൈവത്തെ സ്മരിച്ചുകൊണ്ടാലും.
പ്രസാദിച്ചീശ്വരനെനിക്കു മാനസ-
പ്രസാദവും മുഖപ്രസാദവും നൽകും.
മദീയമാനസം തെളിഞ്ഞിടുംവരെ
സ്തുതിക്കുമീശനെക്കുറിച്ചു ഞാൻ സദാ.

മമസ്തോത്രഗാനം ശ്രവിച്ചീശൻ താനും
സമസ്തമംഗളമെനിക്കുനൽകിടും.

---

## പത്താമദ്ധ്യായം

---

### പ്രസംഗോപദേശം

(അനുഷ്ടുപ്പ്)

ദീനമാനസരാകുന്ന
മാനുഷന്മാരശേഷവും
ഉൽകൃഷ്ടരായ് ഭവിക്കുന്നു
സ്വർഗ്ഗരാജ്യമവർക്കുതാൻ.

അതതൽപൂണ്ടു തളർന്നുള്ള
ചിത്തവൃത്തികളായവർ
ക്ഷേമന്മാരായ് ഭവിക്കുന്നു
ഭൂമിയിൽ സർവ്വകാലവും.

എന്തുകൊണ്ടെന്നു ചൊല്ലീടാം
ശാന്തരായ് തീരുമായവർ
ശാന്തിയുണ്ടാകിലല്ലാതെ
സന്താപശമനം വരാ.

മൃദുസ്വഭാവമാന്നോരി-
ക്ഷിതിയിൽ പെരുമാറുവോൻ

പൂജ്യനായ് തിരുമാമർത്ത്യൻ
ത്യാജ്യനല്ലൊരുലേശവും.

ഭുവാകവേരവൻതന്റെ
കൈവശത്തിങ്കലാസ്ഥതം.
ധർമ്മമായ് കിട്ടുമന്നത്തെ
ശർമ്മമാന്ന ഭുജിക്കുവാൻ.

തന്മനസ്സിങ്കലാശിക്കു-
മമ്മനുഷ്യനപാപനാം.
ധർമ്മകർമ്മങ്ങൾ ചെയ്യാനായ്
നിർമ്മായം മോഹമാന്നവൻ.

നിർമ്മലാത്മാക്കളായ്ത്തീരു-
മിമ്മന്നിൽ തൃപ്തരാണവർ;
അഭിമാനമകന്നുള്ള
ശുഭമാനസരാണവർ.

അതുകൊണ്ടായവർക്കുണ്ടാ-
മതിയായുള്ള നന്മയും.
കരുണാശീലരായ് മേവും
നരന്മാർ ധന്യരേററവും.

പ്രഭുവാമീശപരൻതന്റെ
കൃപയ്ക്കായവരർഹരാം.
ശുദ്ധമാം ഹൃദയത്തോടും
വർത്തിക്കും മർത്ത്യർ ധന്യരാം.

പരമേശ്വരനെക്കാണ്മാൻ
തരംവരുമവക്കഹോ.
പരസ്പരം പിണങ്ങീട്ടും
നരന്മാരോടു ഭംഗിയായ്,

പറഞ്ഞിണക്കമന്യോന്യം
വരുത്തീടുന്ന മാനുഷർ
ഉൽകൃഷ്ടരെന്നു ചൊല്ലീടാൻ
തക്കോരാണവർ നിർണ്ണയം.

അതിനുള്ള നിമിത്തത്തെ
കഥിക്കാം കേട്ടുകൊള്ളുവിൻ
ശാന്തമാനസനാകുന്ന
സന്ധികാരിമനുഷ്യനെ

ദൈവത്തിൻ പുത്രനായെന്നാ-
യേവരും വിശ്വസിച്ചിടും
ധർമ്മദ്രോഹികളല്ലാതെ-
യിമ്മന്നിങ്കലെഴുന്നവർ,

മാന്യരാണായവർക്കുണ്ടാം
വന്ദ്യമാം സ്വർഗ്ഗരാജ്യവും.
മററുള്ളവരിൽ നിന്നുണ്ടാ-
മേററമാകുമുപദ്രവം,

ഞാൻ നിമിത്തം പലവിധം
നിന്ദയുക്കും നിങ്ങളർഹരാം.

പലരും നിങ്ങളെപ്പററി
പലതും ചീത്തയോതിടും.

എന്നാലിതുകളെക്കൊണ്ടു
ധന്യരാകുന്നു നിങ്ങളും.
അതിൻ പ്രതിഫലം നിങ്ങൾ-
ക്കതിരില്ലാത്ത രീതിയിൽ,

സ്വർഗ്ഗത്തിൽവച്ചു നൽകീടു-
മുൽകൃഷ്ടം പാരിതോഷികം;
അതിനാൽ നിങ്ങളിക്കാലം
കുതുകംപൂണ്ടു വാഴുവിൻ.

അല്പലൊട്ടും ഭവിക്കാതെ
യുല്ലസിക്കണമിതേററവും.
പണ്ടും പ്രവാചകന്മാരാ-
യുണ്ടായീ മർത്ത്യർ ഭൂമിയിൽ.

അന്നവക്കും നിങ്ങളെപ്പോൽ
വന്നിരുന്നിതുപദ്രവം.
ഉപ്പെപ്രകാരമാവശ്യ-
മിപ്പാരിൽ ഭക്ഷണാത്ഥമായ്,

അപ്പോലെ നിങ്ങൾ ഭൂമിക്കു-
ള്ളുപ്പാകുന്നിതു ശിഷ്യരെ!
ഏതുമട്ടെന്നു ഞാൻ ചൊല്ലാം
കൈതവംവിട്ടു കേൾക്കുവിൻ.

കുറവായ് വന്നിതുപ്പിന്റെ
ശരിയാം രസമെങ്കിലോ,
മുന്നേപ്പോൽ രസവത്താക്കാ-
നൊന്നുകൊണ്ടും കഴിഞ്ഞിടാ.

ഒരുവസ്തുവിലും ചേർത്താൽ
ശരിയാവില്ലതോർക്കണം.
ഒന്നിനും നല്ലതല്ലാതെ
വന്നിതെന്നാകിലുപ്പിനെ,

വേണ്ടവേണ്ടെന്നുപേക്ഷിച്ചു
കൊണ്ടുപോയ് കളയും ക്ഷണം;
പാദങ്ങളാൽ ച്ചവിട്ടീടു-
മതിനെപ്പിന്നെയേവരും.

ആകാത്ത വസ്തുവെന്നാകിൽ
സ്വീകരിക്കില്ലൊരുത്തരും;
അതിനാൽ നിങ്ങളും നന്നാവാൻ
മതിയിൽ ചിന്തചെയ്യുവിൻ.

ഇളക്കമെററതാം ചിത്ത-
മുളവായ് വന്നുവെങ്കിലോ,
വിളക്കായ് തീർന്നിടും നിങ്ങ-
ളിളയിൽ സർവ്വകാലവും.

കുന്നിൻമുകളിലായ് തീർത്ത
മന്ദിരത്തെ മറയ്ക്കുവാൻ

എത്രതാൻ യത്നമാൎന്നാലും
ശക്തിയില്ലൊരുവൎക്കുമേ.

പൊക്കത്തിൽ നില്ക്കും ഭവന-
മാൎക്കും നേരിട്ടു കണ്ടിടാം.
ആക്കംകുറഞ്ഞതെന്നാലും
നീക്കമില്ലൊരു ലേശവും.

ദീപം കൊളുത്തിയെല്ലാരും
സ്ഥാപിച്ചീടും ഗൃഹങ്ങളിൽ
എന്നാലതു മറയ്ക്കുള്ളി-
ലാൎന്നീടിൽ ഫലമായ്വരാ.

പൊക്കത്തിലുള്ളതാം സ്ഥാനേ
വയ്ക്കുന്നു ദീപമെങ്കിലോ
തൽപ്രകാശത്തിനാൽ ഗേഹ-
മെപ്പേരും തെളിവാൎന്നിടും.

മന്ദിരത്തിൽ വസിപ്പോൎക്കു
നന്നായ് കാണാം വെളിച്ചവും.
ഇതുപോൽ താൻ പ്രകാശിക്കും
മതിബോധമുദിക്കുകിൽ.

ഇളക്കമൊട്ടുമില്ലാത്ത
വിളക്കിൻ ദീപ്തിപോലവേ
പ്രകാശിക്കും ഭവാന്മാരും
സൽഗുണശ്രേണിയാൽ പരം.

നിങ്ങൾതൻ ദീപ്തിയെല്ലാരു-
മെന്നും കണ്ടിടുമെപ്പൊഴും
പ്രശംസിച്ചീടുമേ മർത്ത്യർ
ഭൃശം സർവ്വേശമീശനെ.

"സ്നേഹിപ്പിൻ ബന്ധുവായോരെ,
ദ്രോഹിപ്പിൻ വൈരിയെസ്സദാ"
ഏവം കഥിപ്പതും നിങ്ങ-
ളേവരും കേട്ടതില്ലയോ?

എന്നാൽ ഞാനദ്യ ചൊല്ലുന്ന-
തിന്നതെന്നു ധരിക്കുവിൻ
ദ്വേഷിക്കും വൈരിയോടൊട്ടും
ദ്വേഷം നിങ്ങൾക്കരുതില്ലൊലാ.

ദ്രോഹിക്കും ശത്രുവെപ്പററി
സ്നേഹമാണുള്ളിൽ വേണ്ടതും.
എത്രകണ്ടവർ നിങ്ങൾക്കു
ചേർത്തീടുന്നിതുപദ്രവം,

അത്രയും നിങ്ങളവരെ
മിത്രഭാവേന നോക്കണം.
ശകാരിക്കും ജനത്തോടു
പകകാട്ടാതെ നിങ്ങളും

പകരം നിങ്ങളവരിൽ
സുഖാശംസകൾ ചെയ്യുവിൻ.

നിന്ദിക്കുന്നവരെച്ചെന്നു
വന്ദിപ്പിൻ വിനയത്തൊടും;

എന്നാൽ നിങ്ങൾക്കു മേന്മേലിൽ
വന്നീടും സൽഗുണങ്ങളും.
ദേഹോപദ്രവമത്യന്തം
ദ്രോഹബുദ്ധികലർന്നവർ

കൈകളാൽ ചെയ്തിടുന്നേര-
മാകലം തെല്ലുമെന്നിയേ
പ്രാർത്ഥിപ്പിനവർതൻ ചിത്ത-
ശുദ്ധിയെച്ചേർത്തിടുംവിധം.

സാദരം ഭഗവാനോടു
ഖേദാവനയെന്നിയേ
മംഗലാത്മാക്കളായേവം
നിങ്ങൾ ചെയ്യുന്നതാകിലോ,

എങ്ങും തടവുകൂടാതെ
മംഗളം വന്നുചേർന്നിടും.
എന്നല്ല സർവലോകങ്ങൾ-
ക്കുന്നായ്നിന്നീടുമീശ്വരൻ

കരുതും പുത്രരെന്നായി-
ത്തിരുവുള്ളത്തിൽ നിങ്ങളെ.
നല്ലതെന്നും ചീത്തയെന്നും
തെല്ലുമേ ഭേദമെന്നിയേ

സൂൎയ്യന്റെ രശ്മി സൎവ്വത്ര
പൂരിപ്പിച്ചീടുമാരിലും.
ധാൎമ്മികാധാൎമ്മികന്മാരിൽ
ശൎമ്മമുണ്ടായ്വരുംവിധം

വൎഷിച്ചീടും ക്രമംപോലെ
ഹൎഷം ലോകത്തിനേററിടും.
അതിനാൽ നിങ്ങളീശന്റെ
ഹിതകാരികളായ്വരും

വിശ്വസ്തപുത്രരായ്തീരാൻ
നിശ്ശങ്കം വേലചെയ്യുവിൻ.
അല്ലയോ ശിഷ്യരേ! നിങ്ങ-
ളെല്ലാരും കേട്ടുകൊള്ളുവിൻ.

ബന്ധുക്കൾ നിങ്ങളെപ്പററി
സ്വാന്തേ സ്നേഹിച്ചിടുന്നവർ.
അങ്ങോട്ടും സ്നേഹമുൾക്കാമ്പിൽ
നിങ്ങൾക്കുണ്ടെന്നിരിക്കിലോ

വിശേഷമതിനെപ്പററി-
യശേഷം പാൎക്കിലില്ലഹോ.
തങ്ങളിൽ സ്നേഹമാൎന്നോരെ-
യങ്ങോട്ടും മൂഢർകൂടിയും

സ്നേഹിക്കുമതിനാലെന്തു
മാഹാത്മ്യം പാൎക്കിലുള്ളതാം?

സ്നേഹം പാരമെഴുന്നോരെ
സ്നേഹിക്കിൽ ഫലമെന്തുവാൻ?

സമ്മാനമിതിനാലൊന്നും
നന്മയായ് കിട്ടുകില്ലെടോ!
ഭ്രാതാക്കളോടു വാത്സല്യം
ചേതസ്സിലുളവായ്‌വരും.

അതും പ്രായേണയെന്നല്ലാ-
തതിലെന്തുവിശേഷമാം.
ശത്രുമിത്രങ്ങളെന്നുള്ള
വ്യത്യാസംവിട്ടു നിത്യമായ്

സമമായുള്ള സങ്കല്പം
സ്വമനസ്സിലുദിക്കണം.
സാധാരണജനത്തെപ്പോൽ
ഭേദബുദ്ധി ഭവിക്കുകിൽ,

മററുള്ള മർത്ത്യരെപ്പോലെ
കററക്കാരാണു നിങ്ങളും.
സർവ്വസിദ്ധികളും ചേർന്ന
സർവ്വേശ്വരനകന്മഷൻ

സർവ്വ വ്യാപകനായിടും
സർവ്വജ്ഞൻ തൻ ഗുണങ്ങളെ
ഒന്നൊന്നായ് നേടുവാൻ നിങ്ങ-
ളന്യൂനം ശ്രദ്ധവയ്ക്കുവിൻ.

എന്നാൽ നിങ്ങൾക്കീശന്റെ
സന്നിധാനത്തിലെത്തിടാം.
തനിക്കുചിതകർമ്മങ്ങൾ
മനശ്ചാഞ്ചല്യമെന്നിയേ

സ്വധർമ്മനിഷ്ഠപൂണ്ടേതു-
വിധവും നിങ്ങൾ ചെയ്യണം.
മററുള്ള കൂട്ടർ കണ്ടീടും
മട്ടു ധർമ്മങ്ങളൊന്നുമേ

പുറമേവച്ചു ചെയ്തീടാൻ
കരുതീടരുതല്പവും;
എന്നാലീശ്വരഭക്തങ്ങ-
ളൊന്നും നിങ്ങൾക്കു കിട്ടിടാ;

നന്നായ്‌വരികയില്ലെന്ന-
ല്ലാർന്നീടും ദുഃഖമേററവും.
ക്ഷുദ്രാത്മകൊണ്ടാത്തരായ്‌മേവും
മർത്ത്യന്മാർക്കുന്നമാദരാൽ

അതുവുംപോലെ കൊട്ടുകുന്ന-
തേവർക്കും മംഗളപ്രദം.
അന്യന്മാർ പലതും ചൊല്ലി-
ത്തന്നെപ്പാരം പുകഴ്ത്തിടും,

എന്നോർത്തു ചിലർ മാർഗ്ഗത്തിൽ
തന്നെവച്ചന്നമേകിടും.

അതുപോലഭിമാനത്തിൽ
കൊതിപൂണ്ടയി നിങ്ങളും

പരസ്യമായ് ഭിക്ഷനൽകാൻ
കരുതീടരുതല്ലവും.
അന്നദാതാവെന്നപേരു
തന്നെത്താനേ ലഭിക്കുവാൻ

മുന്നിൽവച്ചു മുഴക്കൊല്ല
നന്നായ് കാഹളനിസ്വനം;
നീചബുദ്ധികളെന്തെല്ലാം
വ്യാജമായ് കാട്ടുമായതു്

ആചാരമായ് നിനച്ചീടിൽ
സ്വാചാരത്തിന്റെ ഭംഗമാം.
വിപരീതമനസ്സുള്ള
കപടം പൂണ്ട മാനുഷർ

അഭിമാനത്തിനായ് ചെയ്യും
ശുഭകർമ്മഫലങ്ങളെ
മുന്നേയവർ സിദ്ധിച്ചി-
തെന്നു ഞാൻ സത്യമോതിടാം.

എന്നാലാരും ധരിക്കാതെ
തന്നേ ദാനങ്ങൾചെയ്യണം.
അന്നമർത്ഥികളായുള്ള
ഖിന്നന്മാർക്കു കൊടുക്കുവാൻ

സാദരം നിങ്ങൾ ഭാവിക്കി-
ലോതീടാം വേണ്ടതദ്യ ഞാൻ,
വലംകൈകൊണ്ടു ഭിക്ഷാന്നാ
കലിതാമോദമേകണം;

എന്നാലായതിടം കയ്യു-
തന്നേ ബോധിച്ചുപോകൊലാ
ആവിധം ഗോപ്യമാം മട്ടി
ലേവർക്കും ചെയ്ക ദാനവും.

ദാനമേവം ചെയ്കിലതെന്നാൽ
മാനസം ശുദ്ധമായ് വരും.
സമഭാവനയോടൊത്തീ
വിമലം ദാനമിങ്ങിനെ

ചെയ്കിലോ സമദർശിത്വം
ലോകേ നിങ്ങൾക്കു സിദ്ധമാം.
അപ്രമേയപ്രകാശത്തെ-
ച്ചിൽപ്പുമാൻ പരമേശ്വരൻ

അപ്പോൾ നിങ്ങൾക്കു നൽകീടു-
മല്പം സന്ദേഹമില്ലിതിൽ
നിങ്ങൾക്കു സൽപ്രകാശത്തെ
മംഗളപ്രദനീശ്വരൻ

തന്നീടിലപ്പോൾ വന്ദിച്ചു
നന്നായ് പ്രാർത്ഥിച്ചിടേണ്ടതാം.

പരക്കെയന്യർ കേട്ടീടാൻ
പരം മോഹമിയന്നവർ

കൈതവാചാരർ മർത്ത്യന്മാർ
ചെയ്തീടുംപോലെ ചെയ്യോലാ.
പലരുംകൂടി വർത്തിക്കും
വലുതായ സദസ്സിലും

പല മാർഗ്ഗങ്ങളൊന്നിക്കും
സ്ഥലത്തിലുമതേവിധം
പരസ്യമാം ദിക്കിൽവച്ച
പരന്മാർ കേട്ടിടുംവിധം

പ്രാർത്ഥിച്ചീടാൻ തുടങ്ങീടിൻ
ബുദ്ധിദോഷമകപ്പെട്ടും.
അമ്മട്ടാരും ശ്രവിച്ചീടു-
മാമ്മാറീശ്വരകീർത്തനം

ചെയ്തീടും വ്യാജശീലന്മാ-
ർക്കേതും ഗുണമുദിച്ചിടാ.
അമ്മനഷ്യർക്കിതിന്നുള്ള
സമ്മാനം കിട്ടി നിർണ്ണയം,

എന്നു ഞാൻ സത്യമായ് തന്നെ-
യിന്നു നിങ്ങളോടോതിടാം,
പ്രാർത്ഥിപ്പാനായ് തുടങ്ങുമ്പോൾ
പ്രത്യേകം വേണ്ടതോതിടാം.

പത്തനത്തിൻെറയുള്ളിൽപോയ്
പ്രാത്ഥിച്ചീടേണമേകനായ്;
ആരും വരാതിരിപ്പാനായ്
ദ്വാരങ്ങളെയടയ്ക്കണം.

സ്വൈരമേകാകിയായ് നിന്നു
പാരം ഭക്ത്യാസമന്വിതം
സമസ്തക്കാകമീശ്വരൻെറ
വിമലാകൃതിയെ സ്വയം

ചിത്തേ ചിന്തിച്ചു ധ്യാനത്തിൽ
പ്രാത്ഥിക്കണം യഥാവിധി.
ചൊല്ലീടും പ്രാത്ഥനാധ്യാനം
തുല്യസ്തക്കാകമീശ്വരൻ

കേട്ടു നിങ്ങൾക്കു നൽകീടും
തുഷ്ടനായ് സൽപ്രകാശവും.
പ്രാത്ഥനാസമയത്തിങ്കൽ
മിത്ഥ്യാലാപം നിഷിദ്ധമാം.

പിന്നെയും പിന്നെയും വാക്യ-
മൊന്നുമാരോടുമോതൊലാ.
ചോദ്യമാരെങ്കിലും ചെയ്കി-
ലുത്തരം ചൊൽകിൽ നിന്ദ്യമാം.

ചോദ്യമേറെച്ചെയ്യുവെന്നാൽ
സിദ്ധിക്കും മറുഭാഷണം.

എന്നുള്ള ചിന്തയാ ചോദ്യം
പിന്നേയും ചെയ്തിടും ജനം.

എന്നാകിലവരെപ്പോലെ
യൊന്നുമാകേണ്ട നിങ്ങളും;
ഒന്നും താന്തരിയാടാതെ
നിന്നു കീൎത്തിച്ചു കൊള്ളണം.

എന്തുദ്ദേശിച്ചഹോ നിങ്ങൾ
ശാന്തരായ് പരമേശനെ
പ്രാൎത്ഥിച്ചീടുന്നി, തൽകാൎയ്യം
പ്രാൎത്ഥിച്ചീടുന്നമുന്നമേ



സൎവ്വജ്ഞത്വം കലൎന്നീടും
സൎവ്വേശ്വരനറിഞ്ഞിടും.
അതിനാൽ നിങ്ങളിമ്മട്ടിൽ
സ്തുതിപ്പിൻ പരമേശനെ:—

പരമേശ്വര! ദീനന്മാ-
ക്കൊരുബന്ധോ കൃപാനിധേ!
കരുണാപൂൎണ്ണനായ് ഞങ്ങൾ-
ക്കരുളീടുക മംഗളം.

ഞങ്ങൾക്കു തിരുനാമങ്ങൾ
മംഗളം ചേൎക്കണം സദാ.
അങ്ങു സൎവ്വജ്ഞനാകുന്നു
ഞങ്ങളോ മൂഢബുദ്ധികൾ.

നാകവും ഭൂമിയും മററു
ലോകങ്ങളുമൊരേവിധം
താവകാജ്ഞയ്ക്കു കീഴായി
ദൈവമേ! നില്പു സവ്വദാ.

നല്ലതാം ഭക്ഷണം ഞങ്ങൾ-
ക്കെല്ലായ്പോഴും തരേണമേ.
അല്ലലെല്ലാമകന്നീടാൻ
സോല്ലാസം കനിയേണമേ.

വൈരം നിമിത്തം ഞങ്ങൾക്കു
പാരമാകുമുപദ്രവം
ചേത്ത വൈരികളോടായി-
ട്ടുത്ഥിക്കാം മാപ്പു ഞങ്ങളും.

അപരാധങ്ങളി ഞങ്ങൾ
കൃപാലോ! ചെയ്തതൊക്കെയും
ക്ഷമിച്ചു മാപ്പു ഞങ്ങൾക്കു
വിമലാത്മൻ! തരേണമേ.

പരീക്ഷിക്കകവേണ്ടൊട്ടു-
മറിവില്ലാത്ത ഞങ്ങളെ
ദുരാശ ഞങ്ങൾക്കുണ്ടായി
വരുന്നതുമകററണം.

പരാക്രമപ്രതാപങ്ങൾ
പരമേശ്വര! താവകം

യുഗേ യുഗേ ഭവിക്കുന്നു
ജഗത്തിൻ രക്ഷണത്തിനായ്.

ഏവം സ്തുതിപ്പിനെന്നാകിൽ
കൈവരും സർവ്വകാമവും.
ദൈവം നിങ്ങൾക്കു പ്രത്യക്ഷ-
ഭാവം തന്നീടുമോർക്കുവിൻ.

എത്രതാനപരാധങ്ങൾ
മർത്ത്യർ ചെയ്യുന്നതാകിലും
ക്ഷമിപ്പിൻ നിങ്ങളവയെ
ക്ഷമാശീലതപമാന്നഹോ.

എന്നാൽ നിങ്ങടെ കുററങ്ങൾ
നിർണ്ണയം പരമേശ്വരൻ
പൊറുത്തു മാപ്പു നിങ്ങൾക്കു
തരുമെന്നു ധരിക്കുവിൻ.

അന്യരോടു ഭവാന്മാർക്കു
വന്നീടാ ക്ഷമയെങ്കിലോ
നിങ്ങളോടും ക്ഷമിക്കില്ല.
മംഗളാത്മകനീശ്വരൻ.

വലുതായ പുഴക്കൂട്ടം
കലന്നീടുന്ന ഭൂമിയിൽ
ഫലമില്ലാതെ നിക്ഷേപ-
കലശങ്ങളെ വയ്ക്കൊലാ.

നിങ്ങൾക്കുവേണ്ടിസ്സമ്പാദി-
ച്ചിങ്ങുവയ്ക്കുന്നൊരദ്ധനം
ചിതലും പുഴുവും തിന്നു
പതിവായ് നാശമാർന്നിടും.

എന്നല്ല പിന്നെക്കള്ളന്മാർ
വന്നു ഭിത്തിതുരന്നഹോ
മോഷ്ടിച്ചുകൊണ്ടുപോയീടും
കെട്ടിവെച്ചുള്ളൊരദ്ധനം.

അത്യാശ ധനമാർജ്ജിപ്പാൻ
ചിത്തത്തിങ്കൽ ഭവിക്കൊലാ;
ഉള്ളതില്ലാതെയാക്കാനു-
മുള്ളിൽ ചിന്തിച്ചിടേണ്ടഹോ.

സ്വന്തം കാര്യത്തിനായ്ക്കൊണ്ടു
സന്തോഷിച്ചു ധനാർജ്ജനം
സ്വർഗ്ഗത്തിൽ നിങ്ങൾ ചെയ്യേണം
സൽഗതിക്കതു ഹേതുവാം.

സ്വർഗ്ഗത്തിലില്ല ചിതലും
വക്കത്തററ പുഴുക്കളും
അന്ധലേ കൂട്ടിവെച്ചീടും
വിത്തത്തിന്നില്ല നാശവും.

കുത്തിപ്പൊളിച്ചു ചോരന്മാർ
വിത്തമുള്ളതു സർവ്വവും

മോഷ്ടിച്ചൊണ്ടുകപോകില്ല
തിട്ടമായിട്ടുമസ്ഥലേ.

എങ്ങു സമ്പത്തൊരുക്കൂട്ടി
നിങ്ങൾ വയ്ക്കുന്നു നിത്യവും,
അങ്ങുതന്നെ മനസ്സേതും
ഭംഗം കൂടാതെ നില്ക്കുമേ.

കളേബരത്തിന്നു നല്ല
വിളക്കാകുന്നു കണ്ണുകൾ;
ശരീരത്തിൽ പ്രകാശത്തെ
വരുത്തീടുന്നു കണ്ണുകൾ.

ഇരുളായ്തീർന്നു കണ്ണെന്നു
വരികിൽ ദേഹമാകവേ
ഇരുണ്ടതായ് ഭവിച്ചീടും
പരനിന്ദയ്ക്കു പാത്രമായ്.

എത്രകണ്ടും സൽപ്രകാശം
നേത്രങ്ങൾക്കുണ്ടുവെങ്കിലോ
അത്രത്തോളം പ്രകാശത്തോ-
ടൊത്തതാകും ശരീരവും.

ഉൾക്കണ്ണിലുള്ള തേജസ്സാ-
ണെക്കാലത്തും പ്രകാശദം;
അക്കണ്ണിൽ തിമിരം വല്ലാ-
തേൾക്കിലോ ദുർഘടം പരം.

ഉൽബോധമായ തേജസ്സി-
ന്നെപ്പോൾ നാശം ഭവിപ്പതും,
അപ്പോൾ മുതൽക്കു തൻജന്മം
നിഷ്ഫലപ്രായമായിടും.

രണ്ടുപേർ യജമാനന്മാ-
രുണ്ടെന്നാലിരുപേരെയും
തുല്യമായ് തൃപ്തരാക്കീടാ-
നില്ലശക്തിയൊരുത്തനും.

ഒരാളെബ്ബഹുമാനിക്കിൽ
വരുമന്യന്നു കോപവും;
ഇരുപേരോടുമൊരുപോൽ
പെരുമാറാൻ പ്രയാസമാം.

ദൈവത്തേയും ധനത്തേയും
ഭാവനാഭേദമെന്നിയെ
സേവിച്ചുസമമാക്കീടാൻ
ഭാവിച്ചീടേണ്ടൊരുത്തനും.

നിനയ്ക്കില്ലീശനെച്ചിന്തേ
ധനാവർദ്ധിച്ചുവെങ്കിലോ;
വിശ്വസിക്കില്ല വിത്തത്തെ
യീശ്വരസ്മൃതിയുള്ളവൻ.

അതിനാൽ നിങ്ങളോടദ്യ
കഥിച്ചീടുന്നു ഞാൻ സ്വയം

മതിയിൽ ബോധമില്ലാതെ
പതറീടേണ്ട തെല്ലുമേ.

ജീവസംരക്ഷണംചെയ്തു
മേവീടാൻ വേണ്ടി നിങ്ങളും.
"എന്തുവാൻ ഭക്ഷണം ചെയ്‌വ-
തെന്തു ഞങ്ങൾ കുടിപ്പതും,

ഗാത്രസംരക്ഷണത്തിന്നു
വസ്ത്രമെന്തു ധരിപ്പതും"
ഇത്യാദിചിന്തയാലൊട്ടു-
മത്തൽക്രൂടാതിരിക്കുവിൻ.

ഭക്ഷണത്തിങ്കലാന്നീടു-
മിച്ഛ നന്നല്ല തെല്ലുമേ,
കേവലം ഭക്ഷണത്തേക്കാൾ
ജീവനൽകൃഷ്ടനേററവും.

വസ്ത്രത്തേക്കാളുമത്യന്തം
ഗാത്രം മാഹാത്മ്യമുള്ളതാം;
വസ്ത്രമെന്തു ധരിച്ചാലും
ഗാത്രത്തിന്നില്ല ദോഷവും.

ആഹാര വസ്ത്രാദികളിൽ
മോഹം പരമുദിപ്പതും
ദേഹാഭിമാനം കൊണ്ടാണെ-
ന്നാഹന്ത കരുതീടുവിൻ.

ആകാശത്തേക്കു നോക്കീടിൽ
പോകും പക്ഷികളങ്ങളെ
കാണാം നിങ്ങൾക്കവയ്യൊന്നും
കാണില്ലത്യാശ ഭക്ഷണേ.

ഭക്ഷണംചെയ്ത ദേഹത്തെ
രക്ഷിക്കേണം വിശേഷമായ്,
എന്നുള്ള ചിന്തകൊണ്ടൊന്നും
തന്നെ ചെയ്യില്ല പക്ഷികൾ.

വിതച്ച നെല്ലും പയറും
മുതലായുള്ള ധാന്യവും
പക്ഷിക്കൂട്ടങ്ങളുണ്ടാക്കി
സൂക്ഷിക്കുന്നില്ലൊരേടവും.

ദിവസംതോറുമാഹാര-
മവയ്ക്കും കിട്ടുകില്ലയോ?
ഭുവനേശ്വരനാം ദൈവ-
മവശ്യം വേണ്ടതേകിടും.

സർവ്വേശ്വരൻ തന്നെ നിത്യം
സർവ്വരെയും യഥാവിധി
രക്ഷിപ്പാനാദികർത്താവായ്
നിൽക്കുന്നുണ്ടെന്നതോർക്കുവിൻ.

വിചാരശൂന്യരായ്തന്നെ
വിചാരിക്കുന്നു പക്ഷികൾ;

അറിവുള്ളവരല്ലെന്നോ
നരന്മാർ പക്ഷിയിൽ പരം?

ദീൎഘചിന്തകളെക്കൊണ്ടു
ദീൎഘം കയ്യിന്നു കൂട്ടമോ?
ദീൎഘായുസ്സു കുറപ്പാനും
ദുഃഖാപ്തിക്കുമിടംമതി.

ധീമാന്ദ്യംവിട്ടു കണ്ടാലും
താമരക്കുളമാമിതിൽ
കേമമായ്നിന്നു ശോഭിപ്പൂ
താമരച്ചെടി പ രമായ്.



ശ്രമമേല്ക്കാതെ തന്നെത്താൻ
കമലങ്ങൾ യഥാക്രമം
ഉണ്ടായ്‌വളൎന്നു ശോഭിപ്പൂ
കണ്ടാൽ ചാരുതരങ്ങളായ്.

നൂൽക്കാതെതന്നെ നൂലുണ്ടായ്
നിൽക്കുന്ന പുഷ്കരങ്ങളിൽ,
നീക്കമില്ല സുമങ്ങൾക്കും
വായ്ക്കുന്ന ശോഭയേററവും.

അതിനാൽ ചൊല്ലിടുന്നേൻ ഞാൻ
മതിബോധം വളൎത്തുവാൻ
മതിമാനാം സലോമാഖ്യ
ക്ഷിതിനാഥൻ പ്രതാപവാൻ.

ഇതിൽവച്ചൊന്നിനംകൂടെ-
സ്സദൃശം ചൊല്ലുവാൻ വിധം
സൌന്ദൎയ്യമാൎന്നിരുന്നില്ല-
യെന്നതിന്നില്ല സംശയം.

കണ്ണിനാനന്ദമുണ്ടാക്കും-
വണ്ണം നിൽക്കുന്ന പുല്ലുകൾ
കാണുന്നിതദ്യ നാളെക്കു
കാണില്ലാ ചാമ്പലായിടും.

ആരാണിപ്പുല്ലുകൾക്കേവം
ചാരുത്വം ചേൎപ്പതോൎക്കുകിൽ,
അദ്ദൈവത്തെപ്പുകഴ്ത്തേണം
ഹൃദ്യമായേതുനേരവും.

ഈശ്വരങ്കൽ തെല്ലുപോലും
വിശ്വസിക്കായ്കകാരണം
ചിന്തയാ നിങ്ങളും പാരം
സന്താപത്തെബ്ഭുജിപ്പൂതേ.

"എന്തു ഭക്ഷിച്ചിടും ഞങ്ങ-
ളെന്തുവസ്ത്രം ധരിപ്പതും,
എങ്ങോട്ടുപോക"മെന്നേവം
തിങ്ങുന്നു പല ചിന്തകൾ.

പെരുത്ത ചിന്തയാ നിങ്ങൾ
പരം ക്ലേശിച്ചു വാഴ്കിലോ

അന്യന്മാർ നിങ്ങളെപ്പററി
നിന്ദിച്ചീടുമസംശയം.

ഭക്ഷണാദികളെപ്പററി
വാഞ്ഛിച്ചീടേണ്ട തെല്ലുമേ;
സൂക്ഷ്മജ്ഞനീശ്വരൻതന്നെ
രക്ഷിച്ചീടുന്നു സൎവ്വം.

അത്യാവശ്യകമായുള്ള
വസ്തുവെന്തൊക്കെയെന്നതും
കൃത്യമായറിയും ദൈവം
നിത്യം നിങ്ങൾക്കു നൽകിടും.

ഈശ്വരൻ തന്നെയത്യൎത്ഥം
വിശ്വസിച്ചു ഭജിക്കുകിൽ
രക്ഷിക്കും നിങ്ങളെസ്സൎവ്വ-
രക്ഷകൻ പരമേശ്വരൻ.

വരുംകാൎയ്യത്തെയുൾക്കാമ്പിൽ
കരുതീടരുതല്പവും
നടക്കുന്നതുതാൻമാത്രം
സ്ഫുടം ചിന്തിച്ചുകൊള്ളണം.

അന്നന്നു വേണ്ടതാം കാൎയ്യ-
മെന്നിയേ നിങ്ങളാരുമേ
നാളത്തെക്കാൎയ്യമോൎക്കാതെ
കാലംപോക്കുന്നതുത്തമം.

ഭൂതഭാവികളെപ്പററി-
ച്ചേതസ്സിങ്കൽ സ്മരിക്കകിൽ
ഖേദമല്ലാതെയുണ്ടാവി-
ല്ലേതവക്കുമസംശയം.

---

## പതിനൊന്നാമദ്ധ്യായം

---

### ധർമ്മശാസനം

(കാകളി)

മാർത്താണ്ഡനെപ്പോലെയത്യന്തതേജസ്വി
മർത്ത്യപുത്രൻപ്രഭു സൽകൃപാവാരിധി
ചിത്തനൈർമ്മല്യം കലൎന്നുള്ള തൻ സർവ്വ-
ഭൃത്യജനങ്ങളോടൊത്തിങ്ങു വന്നിടും.
സ്വപ്രതാപത്തൊടും രാജസിംഹാസനേ
സൽപ്രഭു ചെന്നിരുന്നെല്ലാരെയും തദാ
ഒന്നിച്ചു മുന്നിൽ വരുവാൻ നിയോഗിക്കു-
മന്നേരമേവരും ചെല്ലും തദന്തികേ.
കോലാടു, ചെമ്മരിയാടെന്ന ഭേദങ്ങൾ
കോലുന്ന തന്നുടെ മേഷസംഘത്തിനെ
രണ്ടുഭാഗങ്ങളായ് നിൎത്തീടുമാടിനെ-
ക്കൊണ്ടു നടക്കുമിടയനായുള്ളവൻ.
എന്നതുപോലവേ തന്നുടെ മുന്നിലായ്
ചെന്നു നിന്നീടും ജനങ്ങളേയും തദാ.

രണ്ടുഭാഗങ്ങളായ് നില്ക്കുവാൻ കല്പിച്ചു
കൊണ്ടിടുമല്ലോ മനുഷ്യപുത്രൻ സ്വയം.
വാമഭാഗത്തും, വലത്തുഭാഗത്തുമാ-
യാമഹാസംഘത്തെ രണ്ടാക്കിനിത്തുമേ.
ചൊല്ലാം വലംഭാഗസംസ്ഥരോടായ്ക്കൊണ്ടു
കല്യനായീടുന്ന രാജാവനന്തരം;
ലോകപിതാവാകുമീശ്വരൻ നിങ്ങൾക്കു
നൽകിയിരിക്കുന്നു വേണ്ടതു സർവ്വവും.
എന്നു ലോകങ്ങളെ സ്ഥാപിച്ചിതീശ്വരൻ
ധന്യരാം നിങ്ങടെയാവശ്യമായ് സ്വയം.
അന്നേമുതൽക്കുതാൻ നിങ്ങൾക്കു കൈവശ-
മാനുള്ള രാജ്യത്തെ വന്നു വാങ്ങിക്കുവിൻ.
ഈശ്വരൻതന്നെക്കുറിച്ചു പരമാത്ഥ-
വിശ്വാസഭക്തികളുള്ളോർകൾ നിങ്ങളും
ഈശ്വരാനുഗ്രഹപാത്രങ്ങളാകുന്നു
വിശ്വത്തിലെന്നതുമോത്തുകൊണ്ടിടുവിൻ.
ക്ഷുത്തിനാലാത്തനായ് ഞാനിരുന്നീടവേ
ചിത്തസംസ്കാരം കലന്നുള്ള നിങ്ങളും
പത്ഥ്യമാം ഭക്ഷണം തന്നെനിക്കുംപ്രീതി
ചേത്തുകൊണ്ടീടിനാരേററവും ഭക്തരായ്.
ദാഹമുള്ളപ്പോൾ പരിശുദ്ധമാം ജലം
ദാഹശാന്തിക്കായെനിക്കു തന്നീടിനാർ.
വസ്ത്രമില്ലാതെ ഞാൻ നഗ്നനായ് വാഴ്കവേ
വസ്ത്രങ്ങൾ നിങ്ങളെനിക്കു തന്നീടിനാർ.
എന്നെയതിഥിയായ് കൈക്കൊണ്ടുനിങ്ങളും
മാന്യമാം മട്ടിലുപചരിച്ചീടിനാർ.

രോഗിയായ് ഞാനോ കിടക്കും സമയത്തു
രോഗസ്ഥിതികളെക്കണ്ടറിഞ്ഞീടുവാൻ
പാരം കൃപാലുക്കളാകിയ നിങ്ങളെൻ
ചാരത്തുവന്നു സമാധാനമോതിനാർ.
ഞാനപരാധിയായിട്ടു തടവിങ്കൽ
വാണീടവേ മമ കാൎയ്യങ്ങളൊക്കെയും
വേണ്ടുന്നപോലവേയന്വേഷണംചെയ്തു-
കൊണ്ടിത്തു നിങ്ങളുമെന്നിൽ കനിവോടും.
ആകയാൽ നിങ്ങളുമീശ്വരസമ്മത-
രാകുന്ന മാന്യരാകുന്നു ജനങ്ങളേ!
കല്പനാവാക്യങ്ങളേവം ശ്രവിക്കയോ-
ലപ്പോളവരുമവനോടു ചൊല്ലിടും.
സ്വാമിൻ! പ്രഭോ ഞങ്ങളുങ്ങയ്ക്കുപകാര-
മീവിധം ചെയ്തതായ് കല്പിച്ചതില്ലയോ?
എന്നാലിതേവിധമെല്ലാം പ്രവർത്തിച്ചു-
തെന്നെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ വിഭോ!
ആത്മജനങ്ങൾക്കു ബന്ധുവാകും ഭവാൻ
ക്ഷുത്തിനാൽ പാരം പരവശനായതും
ഭക്ഷണം ഞങ്ങളവിടെയ്ക്കു തന്നിട്ടു
രക്ഷിച്ചതും പാൎക്കിലേതൊരു കാലമാം.
കാരാഗൃഹത്തിൽ കിടന്നു ദുഃഖിക്കുന്ന
നേരം സമാധാനവാക്യങ്ങൾ ചൊല്ലുവാൻ
ഇയ്യുള്ളവരെന്നുവന്നിതെന്നുള്ളതും
പൊയ്യല്ല ഞങ്ങൾക്കറിഞ്ഞുകൂടാ ദൃഢം.
രോഗംനിമിത്തം പലവിധമായീടു-
മാഗസ്സിനാലേ കുഴങ്ങീടുമങ്ങയെ

കാണ്മാനായ്ക്കൊണ്ടു വന്നതെന്താകുന്നു
ന്നുനമറിയില്ല ഞങ്ങൾക്കിതൊന്നുമേ.
പിന്നെ വിവസ്ത്രനായ് നഗ്നനായ് വാഴ്കവേ
തന്നിതു ഞങ്ങളേ വസ്ത്രമെന്നുള്ളതും
നിന്തിരുവുള്ളം കനിഞ്ഞരുളിച്ചെയ്ത-
തെന്തൊരു വിസ്മയമെന്നാണിതൊക്കെയും.
രാജാവു ഞങ്ങൾക്കവിടുന്നു സർവത്ര
പൂജനീയൻ സൂര്യതുല്യപ്രതാപവാൻ.
എന്തുപകാരമീയേഴകളാം ഞങ്ങൾ
ഹന്ത ചെയ്തീടുവാൻ ശക്തരാകുന്നതും!
എന്നാലനുഗ്രഹബുദ്ധ്യാ ഭവാൻ ചൊന്ന-
തെന്തുതന്നേ ഞങ്ങളോർക്കുന്നു മാനസേ.
മാന്യരാം ധാർമ്മികരേവം കഥിക്കവേ
പിന്നെ രാജാവുമവരോടു ചൊല്ലിടും.
ഈ വന്നുനില്ക്കുമെൻ സോദരന്മാരിവ-
രേവരും ദുഷ്ടരാണെന്നവരുകിലും
ശ്രേഷ്ഠരാം നിങ്ങളിവരിലൊരാളെയും
ദുഷ്ടനെന്നോർത്തിട്ടുപദ്രവിച്ചീടൊലാ.
ഏതെങ്കിലുംവിധമുള്ളോരുപദ്രവം
ചെയ്തിലിവരിലൊരുത്തനോടെങ്കിലും
എന്നെബ് ഭവാന്മാരുപദ്രവിക്കുംവിധ-
മെന്നുതന്നേ ഞാൻ കരുതുമെന്നോർക്കുവിൻ.
ചെയ്തതല്ലെങ്കിലുമെന്തൊക്കെയെന്നോടു
ചെയ്തതാണ് നിങ്ങളോടദ്യ ഞാൻ ചൊന്നതും
കൈതവംകൂടാതെ നിങ്ങളിവരോടു
ചെയ്തുകൊള്ളണമെന്നാണിപ്പറഞ്ഞതും.

പിന്നീടിടംഭാഗവത്തികളാകുന്ന
ദുർന്നയശാലികളോടു ചൊല്ലീടിനാൻ—
പാപികളേ! നിങ്ങളേവരുമീശ്വര-
കോപശാപങ്ങൾക്കു പാത്രങ്ങളായവർ
മുന്നിൽ നിന്നീടാതെ ദൂരത്തു പോകുവിൻ
ചെന്നുവീണീടുവിൻ സങ്കടവഹ്നിയിൽ.
ദുഷ്ടരാം പ്രേതപിശാചുക്കളെക്കൊണ്ടു
ചുട്ടുകരിക്കുവാൻ കത്തിച്ചോരഗ്നിയിൽ
നിങ്ങളും ചെന്നു പതിച്ചുകൊണ്ടീടുവി-
നാംഗങ്ങളൊക്കെയും വെന്തുനീറായിടും.
തന്നില്ല നിങ്ങളെനിക്കൊരു ഭക്ഷണം
നന്നെ വിശന്നു ഞാൻ ക്ലേശിച്ചിരിക്കവേ.
ഞാനിരന്നിട്ടുമെൻ നഗ്നതപോക്കുവാൻ
മാനസത്തിങ്കൽ കനിവാർന്നു നിങ്ങളും
കീറവസ്ത്രംപോലുമേകിയില്ലായതു
പാരം വളർത്തുന്നു സങ്കടം മാമകം.
സ്വസ്ഥനല്ലാതെ ഞാൻ കാരാഗൃഹത്തിങ്കൽ
വർത്തിച്ചിടുന്നതാം സങ്കടവേളയിൽ
നിങ്ങളിൽവച്ചിട്ടൊരുത്തനെന്നാകിലു-
മങ്ങുവന്നെന്നെയും കണ്ടില്ല നിർണ്ണയം.
വെള്ളംകുടിക്കുവാൻ കിട്ടാതെ ദാഹിച്ചു
വല്ലാതെ സങ്കടപ്പെട്ടു ഞാൻ വാഴ്കവേ
ഒന്നും കുടിക്കുവാൻ കൊണ്ടുവന്നേകിയി-
ല്ലെന്നു ധരിക്കുവിൻ നിങ്ങളിലാരുമേ.
രോഗക്കിടക്കയിൽപ്പാരമസ്വസ്ഥനായ്

രോഗിയായ് ഞാനോ കിടക്കുന്ന വേളയിൽ
രോഗശാന്തിക്കുള്ള പായങ്ങൾ നിങ്ങളി-
ലേകനെന്നാകിലും ചിന്തിച്ചതില്ലമേ.
ശ്രേഷ്ഠനാമായവനേവമോതീടവേ
ദുഷ്ടരായുള്ളവർ ചോദിച്ചിതിങ്ങിനെ.—
അല്ലേ മഹാപ്രഭോ! സ്വാമിൻ ഭവാനദ്യ
ചൊല്ലിയ വാക്കുകളാശ്ചര്യകാരികൾ;
എന്നവിടുന്നു വിശന്നു തളൎന്നതും,
ഖിന്നനായ് വന്നതുമെന്നു, രോഗത്തിനാൽ?
ഒന്നും കുടിക്കുവാൻ കിട്ടാതെ ദാഹിച്ചു
നന്നെപ്പരവശനായതുമെന്നഹോ?
വസ്ത്രങ്ങൾക്കൂടാതവിടുന്നു നഗ്നനായ്
വൎത്തിച്ചതെന്നൊന്നറിഞ്ഞീല ഞങ്ങളോ;
നിത്യസന്തുഷ്ടനാമങ്ങെയ്ക്കു സന്താപ-
മെത്തുവാൻ സംഗതിയില്ലൊരുകാലവും.
ഞങ്ങൾ വേണ്ടത്തക്ക ശുശ്രൂഷചെയ്യാതി-
ല്ലങ്ങെയ്ക്കിതേവരെയെന്നു ചൊല്ലീടുവാൻ
എന്തൊരു കാരണമെന്നറിയുന്നില-
യെന്തിനു ശുശ്രൂഷ സന്തുഷ്ടനാം തവ?
ഇത്തരം ചോദിച്ച ദുൎമ്മാൎഗ്ഗികളോടു
സത്വരമുത്തരം രാജാവു ചൊല്ലിനാൻ.
മററുള്ളവൎക്കത്ര സങ്കടമേല്ക്കിലും
ചെററും ദയാലേശമില്ല നിങ്ങൾക്കഹോ.
ക്ഷുത്തടക്കീടുവാനന്നം കൊടുക്കില്ല
വസ്ത്രം കൊടുക്കില്ല നഗ്നത പോക്കുവാൻ.
മററു വേണ്ടത്തക്കതാകും സഹായങ്ങൾ

ചെററംന്യന്മാക്ക ചെയ്യില്ല നിങ്ങളും.
തൻകായ്യതല്പരന്മാരാസ്വദിക്കുന്ന
വങ്കരാകുന്നിതു നിങ്ങളെല്ലാവരും.
എന്നെക്കുറിച്ചല്ല ഞാനദ്യ ചൊന്നതും
അന്യക്കു ചെയ്യുതില്ലെന്നാണു ചൊന്നതും.
ഞാനുമിക്കാണുന്ന ലോകങ്ങളൊക്കെയും
ഞാനമൊന്നെന്നു ധരിച്ചുകൊണ്ടീടുവിൻ.
ലോകം പ്രസാദിക്കിൽ ഞാനും തെളിഞ്ഞിടും
ലോകം വിരോധിക്കിൽ ഞാനും വിരോധിയാം.
ലോകക്കുപദ്രവം ചെയ്യിലതുകൊണ്ടു
ശോകമെനിക്കാണു സംഭവിക്കുന്നതും.
ഈശ്വരവിശ്വാസമില്ലാത്ത നിങ്ങളും
ശാശ്വതം ദുഃഖമനുഭവിച്ചീടുവിൻ.
നിത്യമാം ധമ്മത്തെയാശ്രയിക്കുന്നവർ
നിത്യസുഖികളുമായിടുമോക്കുവിൻ.
ആ രാജശാസനാപോലവേ മർത്ത്യരി-
ലാ രണ്ടുക്രൂട്ടരാം കമ്മത്തിനൊത്തപോൽ
പാപികളായവർ വൻനരകങ്ങളിൽ
പ്രാപിച്ചു സവ്വദാ ശിക്ഷയേററീടിനാർ.
ധാമ്മികന്മാർ ചെന്നു നിത്യസുഖാസ്പദം
ധമ്മനിലയനം പ്രാപിച്ചിതു തദാ.

---

# പന്ത്രണ്ടാമദ്ധ്യായം

---

## സ്നേഹം

(അനുഷ്ടുപ്പ്)

പരസ്പരം മനുഷ്യന്മാ-
രുരിയാടുന്ന ഭാഷകൾ
പല രാജ്യങ്ങളെപ്പോലെ
പലതാകുന്നു ഭൂമിയിൽ.

അബ്ഭാഷകളെയെല്ലാം ഞാ-
നഭ്യസിച്ചേൻ യഥാവിധി
ദോഷം കൂടാതെയവയിൽ
ഭാഷിപ്പാനും കഴിഞ്ഞിടും.

സ്വർഗ്ഗസ്ഥിതന്മാർ ഭാഷിക്കും
സംസ്കൃതാഢ്യഭാഷയും
പഠിച്ചേൻ ഭാഷണംചെയ്വാൻ
പടുത്വം കൂടിടുംവിധം.

ഞാനേവമൊക്കെയെന്നാലും
മാനസേ സ്നേഹമാം ഗുണം-
ഭവിക്കാത്തവനെന്നാകിൽ
ഭുവി ഞാൻ ഗുണശൂന്യനാം.

ശബ്ദമുണ്ടാക്കിടും നാനാ
കൈത്താളങ്ങളുമങ്ങിനെ
ഭേരിയും ചെണ്ടയും മററു-
ഘോരവാദ്യസഞ്ചരങ്ങളും,

ശബ്ദമുണ്ടാക്കിടുംമട്ടു
ശബ്ദിപ്പാൻ മാത്രമാസ്സുരും
പ്രേമമില്ലാതിരുന്നീടിൽ
മാമകം ജന്മവും വൃഥാ.

ഓരോ ഭാഷകളിൽ ചേരും
സാരങ്ങളെയശേഷവും
ധരിച്ചു സൌമ്യമാംമട്ടി-
ലുരിയാടീടുമെങ്കിലും

കർണ്ണാനന്ദം കേൾപ്പവൎക്ക
പൂർണ്ണമായ് നൽകിടുംവിധം
ചാരുക്കളെൻ വാക്കുകളെ-
ന്നാരും വാഴ്ത്തീടുമെങ്കിലും

സ്ഥിരമായ് നിന്നിടും ശൈല-
നിരയേയുമിളക്കുവാൻ
പരിചിൽ സാദ്ധ്യമാം മട്ടി-
ലുറച്ചു മമ മാനസേ

നിലനില്ക്കുന്നു വിശ്വാസ-
മിളകാതെന്നിരിക്കിലും

ശുദ്ധമാം സ്നേഹമററുള്ള
ചിത്തമാണെൻെറയെങ്കിലോ,

എല്ലാരുമെന്നെ നിന്ദിക്കു-
മില്ലസൌഖ്യമൊരിക്കലും;
നല്ലവക്കൊന്നെയീക്ഷിപ്പാ-
നില്ലാതായീടുമിച്ഛയും.

അർത്ഥികൾക്കന്നദാനം ഞാൻ
പ്രത്യേകം വേണ്ടപോലവേ
നിത്യം വരുന്നവൎക്കെല്ലാം
വ്യത്യാസംവിട്ടു നൽകുവൻ.

ധാരാളം ചിലവാക്കുന്ന
കാരണം മമ വിത്തവും
ലേശംപോലും കെട്ടിവയ്ക്കാ-
താശു സർവ്വം നശിച്ചുപോം.

ദാനാർത്ഥമുണ്ടാം വിത്തത്തിൻ
ഹാനിയെപ്പററി ലേശവും
മാനസേ ദുഃഖമേല്ക്കാതെ
സാനന്ദം ഞാൻ വസിക്കിലും;

ദേഹത്തിലല്പമെന്നാലും
മോഹംകൂടാതെ സത്വരം
വെണ്ണീറാക്കിക്കളഞ്ഞീടാൻ
വഹ്നിയിൽ ചേൎക്കുമെങ്കിലും;

നിഷ്ക്കളങ്കസ്നേഹമുള്ളി-
ല്ലിക്കാലം മേ വരായ്കിലോ
പിന്നെയെന്തൊക്കെയുണ്ടെന്നു
വന്നാലും ഫലമില്ലമേ.

ദീർഘമാം ക്ഷമയുണ്ടാകം
നിഷ്ക്കളസ്നേഹവായ്പിനാൽ;
അനുഗ്രഹം സർവ്വവും നൽക-
ത്തക്കതാം പ്രേമമൊന്നുതാൻ.

ദോഷചിന്ത ഭവിക്കില്ല-
യോഷണിക്കും തുടങ്ങിടാ;
ദോഷിക്കില്ലൊട്ടുമാരേയും
രോഷം തെല്ലുമുദിച്ചിടാ.

പ്രേമമാം ഗുണമുക്കൊമ്പിൽ
കേമമായുള്ള മാനുഷൻ
ഈ മന്നിൽ സുഖിയാകുന്നി
താമാന്യൻ ശഠനല്ലഹോ.

നിർമ്മലപ്രേമമാർന്നുള്ള
ധർമ്മതല്പരനൊട്ടുമേ
അധർമ്മചിന്തയുണ്ടാവി-
ല്ലധർമ്മത്തെ വെറുത്തിടും.

ജീവകാരുണ്യമുൾക്കൊണ്ടു
മേവിടുന്നവനാം സുധി

പാരന്നപ്രേമമുള്ളാളെ-
ന്നേവക്കം കണ്ടറിഞ്ഞിടാം.

കൃത്യാകൃത്യങ്ങൾ തെററാതെ
നിത്യവും ചെയ്യുമപ്പുമാൻ
സത്യത്തിൽത്തന്നെ മോദിക്കം
നിത്യപ്രേമമിയന്നവൻ;

ആരിലും സ്നേഹമുൾക്കൊണ്ടു
പാരിങ്കൽ പെരുമാറിടും;
വെറുക്കില്ലാരെയുമവൻ,
വെറുക്കം ദുർഗ്ഗുണങ്ങളെ.

ധർമ്മവും ദാനവും മററു
കർമ്മങ്ങളുമനാരതം
ശർമ്മദായികളായ്ത്തീരും
നിർമ്മലപ്രേമമാന്നിടിൽ

ചേതസ്സിൽ സ്നേഹമില്ലാതെ
ചെയ്തീടുന്നതു സർവ്വവും
കൈതവംപൂണ്ട കർമ്മങ്ങ-
ളേതുമില്ലതിനാൽ ഫലം.

ചിത്തവൃത്തികൾ നന്നാക്കി-
ത്തീർത്തീടും പ്രേമമാം ഗുണം;
ശത്രുക്കളോടും വൈരാഗ്യം
ചിത്തത്തിങ്കലുദിച്ചിടാ.

അന്യന്മാക്കിഷ്ടമല്ലാത്ത-
തൊന്നും ചെയ്തീടുകില്ലവൻ

തന്നിഷ്ടംപോലെ ചെയ്യില്ല
നിന്ദിക്കില്ലൊരുപേരെയും.

യാതൊന്നുകൊണ്ടും പെട്ടെന്നു-
ക്രോധം സംജാതമായ്‌വരാ;
ഏതും കാമമുദിക്കില്ല
നീതികേടായവസ്തുവിൽ.

നിഷ്കളങ്കപ്രേമഭാര-
മുൾക്കൊണ്ടീടുന്ന പൂരുഷൻ
ഉൽകൃഷ്ടനായ് ഭവിച്ചീടു-
മെക്കാലത്തുമൊരേവിധം.

തിതിക്ഷയാമുള്ളടക്ക-
മിതിനാൽ വന്നുചേർന്നിടും;
സ്തുതിനിന്ദകളെക്കൊണ്ടു
മതിക്ഷോഭം ഭവിച്ചിടാ.

ആരെന്തു ചൊല്കിലും തന്നെ
ധീരന്മാർ സ്നേഹമുള്ളവർ
സാരമില്ലെന്നു ചിന്തിച്ചു-
ധൈര്യം പൂണ്ടു വസിച്ചിടും.

അത്യാപത്തു വരുമ്പോഴും
ചിത്തചാഞ്ചല്യമേറ്റിടാ,
സന്തോഷത്തിലുമത്യന്തം
ശാന്തമായ്ത്തന്നെ നിന്നിടും.

വേണ്ടതായുള്ള കാര്യത്തി-
ലുണ്ടായ്‌വന്നീടുമാശയും;

വേണ്ടാത്തതിൽ തെല്ലപോലു-
മുണ്ടായീടില്ല കൌതുകം.

സർവ്വത്ര നല്ലതായ്ത്തന്നെ
സർവ്വം കണ്ടീടുമായവൻ;
ദുർവ്വൃത്തനായ് ഭവിക്കില്ല
നിർവ്യാജപ്രേമമാന്നവൻ.

വെറുപ്പു മററാരാൾക്കുള്ളിൽ
വരുംമട്ടിൽ കഥിച്ചിടാ;
പെരുകും സ്നേഹമെല്ലാക്കും
ശരിയായേതുനേരവും.

ഒന്നിനേയും ചീത്തയെന്നായ്
നിന്ദിച്ചീടില്ല തെല്ലമേ;
തന്നെപ്പോൽത്തന്നെ കണ്ടീടു-
മന്യനേയും മഹാനവൻ.

ഹാനിയുണ്ടാവുകില്ലൊട്ടും
നൂനം പ്രേമത്തിനെന്നുമേ;
ഞാനെന്നബുദ്ധിക്കാക്കാമ്പിൽ
സ്ഥാനം കിട്ടില്ല നിർണ്ണയം.

മിതമായേ കഥിച്ചീട്ടൂ
മൃദുവായേവരോടുമേ;
ഹിതമായ് തോന്നുകില്ലൊട്ടു-
മതിഭാഷണമെന്നതും.

ജ്ഞാനവും ഭക്തിയും ദൈവ-
ധ്യാനവും നല്ല കർമ്മവും

ന്യൂനമുണ്ടാസ്സുരം പ്രേമം
മാനസേ കുടികൊള്ളുകിൽ.

ലോപം പ്രേമത്തിനുണ്ടാകി-
ല്ലാഭാസോക്തികൾ കേൾക്കിലും;
കോപവും താപവും തീവ്ര-
ലോഭവും വന്നുചേൎന്നിടാ.

സംശയം വിട്ടെഴും ജ്ഞാന-
മംശംമാത്രം ഭവിച്ചിടും;
വംശത്തിനും ബോധനത്തി-
ന്നംശത്താൽ ശുദ്ധിചേൎന്നിടും.

ജല്പിക്കും വാക്കിനും ഭംഗി-
യല്പംമാത്രം ഭവിച്ചിടും;
ലേശമായ്തന്നെയുണ്ടാകു-
മാശയത്തിങ്കലാശയം.

പൂൎണ്ണമായ് പ്രേമമാൎന്നീടിൽ
പൂൎണ്ണമാമിതു സൎവ്വവും;
പൂൎണ്ണസൽഗുണവാനാകും
പൂൎണ്ണപ്രേമമെഴുന്നവൻ.

ബുദ്ധിക്കും നിശ്ചലജ്ഞാനം
സിദ്ധിക്കും വാക്കിനും ഗുണം
പൂൎത്തിയായ് സംഭവിച്ചീടും
ചിത്തേ സ്നേഹം ഭവിക്കുകിൽ.

ബാലനായിവസിക്കുന്ന
കാലത്തീഞാൻ യഥാക്രമം

സ്പഷ്ടമല്ലാതെ ഭാഷിച്ചേൻ
കുട്ടിഭാഷിച്ചിടുംവിധം.

ബാലകന്മാർ കളിച്ചീടും
പോലന്നീ ഞാൻ കളിച്ചതേ;
കാണിച്ചിതന്നു പലതും
ക്ഷോണിയിൽ ബാലചേഷ്ടകൾ.

അക്കാലം സുഖദുഃഖങ്ങ-
ളോക്കാറില്ലൊരുനേരവും;
ലീലാതല്പരനായ് തന്നെ
കാലമന്നു കഴിച്ചു ഞാൻ.

പിന്നീടുതരുണാവസ്ഥ
വന്നപ്പോളെന്റെ മാനസം
ബാല്യാവസ്ഥയിലെച്ചിന്ത
തെല്ലുമില്ലാതെയായഹോ.

മേഘങ്ങൾക്കിടയിൽ കാണ-
മാകാശംപോലെ ഞാനിതാ
സ്പഷ്ടമല്ലാതെയെല്ലാമെൻ
ദൃഷ്ടിയിൽ കണ്ടിടുന്നിതാ.

അനങ്ങീടാതിരിക്കില്ലെൻ
മനസ്സിന്നൊരുനേരവും;
കണക്കററ വിചാരങ്ങൾ
മനസ്സിങ്കൽ ഭവിപ്പതേ.

അനന്തചിന്തയോടൊത്തു
ദിനങ്ങളെ നയിപ്പു ഞാൻ

തന്നതാം കാഴ്ചമീ ഞാനോ
നിനയ്ക്കുന്നില്ലൊരിക്കലും.

ബാലനായിവസിച്ചോര-
ക്കാലം സർവ്വത്തെയും സ്വയം
സ്പഷ്ടമായ് കണ്ടിതിക്കാലം
സ്പഷ്ടമല്ലവയൊന്നുമേ.

ആശിക്കാറില്ലയക്കാലം
ലേശമെങ്കിലുമൊന്നിലും
ആശയാ ബദ്ധനായിപ്പോൾ
ക്ലേശിച്ചീടുന്നു പാരമായ്.

ഒന്നിലും ഭയമക്കാല-
മൊന്നിരുന്നില്ല മാനസേ;
ഇന്നെന്തുചെയ്കിലും ഭീതി-
യെന്നെബ്ബാധിപ്പൂ സർവ്വദാ.

അല്പമായ്ത്തന്നെ നിൽക്കുന്നി-
ത്തുൽബോധമിത്തുവേളയിൽ;
എപ്പോൾ ഞാൻ ജ്ഞാനിയായ്ത്തീരു-
മപ്പോളുണ്ടാം കൃതാർത്ഥത.

പ്രേമവിശ്വാസപ്രത്യാശാ-
ധാമമെൻ ചിത്തമിപ്പോഴേ
ഇച്ചൊന്ന മൂന്നിലുംവച്ചു
നിശ്ചയം സ്നേഹമുത്തമം.

---

VIDYA VILASAM PRESS TRIVANDRUM. 1936.

